

# ശ്രീ രമണമഹർഷി

ഗ്രന്ഥകർത്താവ്

**വി.കെ.ശങ്കരൻ, തൃശ്ശിവപേരൂർ**



ശ്രീ രമണമഹർഷി—ബാല്യം.

# ശ്രീരമണമഹർഷി

ഗ്രന്ഥകർത്താ:

വി. കെ. ശങ്കരൻ,

തൃശ്ശിവപേരൂർ.

പ്രസാധകൻ:

നിരഞ്ജനാനന്ദസ്വാമികൾ

സർവ്വാധികാരി

ശ്രീരമണാശ്രമം

തിരുവണ്ണാമല.

1938



[Price: Annas Six.

# അവതാരിക.

---

എന്നും ഇരുളലയുമ്പോൾ, ലോകം തപ്പിത്തടഞ്ഞു നടന്നുഴലുമ്പോൾ, ഇതാ കിഴക്ക് വെള്ളകീറുന്നു! തമസ്സ് തടിച്ചു[illegible]മ്പോൾ, ജ്യോതിസ്സ് പൊടിച്ചുപരന്നു പ്രകാശം വീശുന്നു. [illegible]ത് നിയതിനിയമമാണ്. അതാ ഒരു തേജസ്സ്! ഒരു ജ്യോതിസ്സ്! ഇരുളടഞ്ഞ കണ്ണുകൾ അങ്ങോട്ട് പ്രകാശത്തുണ്ടുകളോടു കൂടിപ്പുകഴ്ച്ചു പായുകയായി; കണ്ണിന് കർപ്പൂരധാരപോലെ കാണാറായി 'തിരുവണ്ണാമല'മുകളിൽ ഒരു ദിവ്യകാന്തിപ്രവാഹം! ശിവഗിരിയിലും അതേവിധം നാം ഒരു ജ്യോതിസ്സ് കണ്ടു. കാട്ടിലും മലയിലുമാണ് മനോവ്യാമയങ്ങളകറ്റുവാനുള്ള ദിവ്യൌഷധികൾ വിളയുന്നത്. പാശ്ചാത്യർ വേണം വിശ്വമറിഞ്ഞ് വിളംബരപ്പെടുത്തുവാൻ; അപ്പോൾ മാത്രമേ നാം സ്വകീയസ്വരൂപം കാണുമാൻ കണ്ണുതുറക്കുന്നുള്ളൂ. ശ്രീരമണമഹർഷിയുടെ അലോകസാമാന്യമായ ചരിത്രവും ചര്യകളും ലോകം പാടെ അറിഞ്ഞാരാധിക്കാൻ തുടങ്ങിയതിൽ അത്ഭുതമില്ല. കാലം കടന്നപ്പോൾ അരയാലില, കരിമ്പ്, അമ്പിളിക്കീറ് തുടങ്ങിയ വിശിഷ്ടവസ്തുക്കൾ ലോകത്തിന് സിദ്ധിച്ചു. ഇങ്ങനെ എത്രയെത്ര അഭൌമപദാർത്ഥങ്ങൾ ഇനിയും നമുക്ക് കരഗതമാകാനിരിക്കുന്നു. ഈ ജ്യോതിസ്സിന്റെ ഉദയവും നമുക്കൊരനുഗ്രഹമാണ്.

കലാകുശലനായ ഒരു ചിത്രകാരന് ഒരു വർത്തികയും കുറച്ച് ചായക്കൂട്ടും കിട്ടിയാൽ സൌന്ദര്യധാര ഒഴുകുകയായി. വാ

സനാവൈഭവമുള്ള ഈ തൂലികയോ, ചരിത്രത്തിന്റെ എല്ലാ ഭാഗവും പെറുക്കിയെടുത്ത്, മാംസളവും മസൃണവുമാക്കി ജ്യോതിർമ്മയനായ ശ്രീരമണമഹർഷിയുടെ സ്വരൂപം സൃഷ്ടിച്ചുകാട്ടി. ചാതുര്യവും മാധുര്യവുമുള്ള സാഹിത്യസരണിയിൽക്കൂടിയാണ് ഈ ദിവ്യചരിത്രപുരുഷനെ ഗ്രന്ഥകാരൻ സഞ്ചരിപ്പിക്കുന്നത്.

പാലക്കാട്,
20—11—1938

പള്ളത്ത് രാമൻ.

# മുഖവുര.

മഹാത്മാവും, മഹാജ്ഞാനനിധിയും ആയ ഭഗവാൻ ശ്രീരമണമഹർഷിയുടെ അനുപമമായ അപദാനങ്ങൾ കേവലം അല്പജ്ഞനായ ഞാൻ എഴുതുന്നതു,

"നിശമരത്നത്തിൻെറ മുമ്പിൽ, യുക്തി-
വികലമാം പാമരവാണിപോലെ," യാണ്

നിസ്സംശയം.

ആത്മസംസ്കാരം, വിമലമായ ധർമ്മാചരണത്താൽ പ്രശോഭിതമാണ്. ആ പ്രശോഭ്യസംസ്കാരത്തിനു സർവ്വഥാ പ്രമാണമായി പ്രശോഭിക്കുന്ന ശ്രീമഹർഷികളെ കേരളീയക്ക് ആദരപൂർവ്വം പരിചയപ്പെടുത്തുന്നതാണ് ഈ എളിയ ശ്രമത്തിൻെറ പരമോദ്ദേശ്യം.

ഭഗവാൻ ശ്രീരമണമഹർഷിയുടെ അവർണ്ണ്യമായ അപദാനങ്ങൾ ഒരു ഗ്രന്ഥരൂപത്തിൽ രേഖപ്പെടുത്തുന്ന വലിയഭാരത്തെ, ശ്രീമത് ബി. വി. നരസിംഹസ്വാമി അവർകളുടെ 'Self-Realisation' (Life and Teachings of Sri Ramana Maharshi) എന്ന ഇംഗ്ലീഷ്ഗ്രന്ഥം തുലോം ലഘൂകരിച്ചിരിക്കുന്നു.

ഈ പുസ്തകത്തിന് കവിത്വം നിറഞ്ഞ ഭാഷയിൽ പ്രൌഢമനോഹരമായ ഒരു അവതാരിക എഴുതിത്തന്ന

മഹാകവി പള്ളത്തു് രാമൻ അവർകളോടും, വളരെ വൃത്തിയിൽ ആകർഷകമാംവിധം പുസ്തകം അച്ചടിച്ചുതന്നതിലും അച്ചടി സംബന്ധമായി പല സൌകര്യങ്ങൾ ചെയ്തുതന്നതിലും 'സ്റ്റോളർപ്രസ്സ്'കാരോടും ഉള്ള അഗാധമായ കൃതജ്ഞതയേയും ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

വളരെ വിനയത്തോടെ, ഈ എളിയഗ്രന്ഥം കേരളീയമഹാജനങ്ങളുടെ മുമ്പാകെ ഞാൻ അർപ്പിച്ചുകൊള്ളുന്നു.

തൃശ്ശിവപേരൂർ,<br>
20—11—38.

ഗ്രന്ഥകർത്താ.

# വിഷയങ്ങൾ.

ഒന്നാംഭാഗം.

# ജീവചരിത്രസംക്ഷേപം.



ശ്രീ രമണമഹർഷി.

# ശ്രീ രമണമഹർഷി.

## ഒന്നാം അദ്ധ്യായം.

## ജനനവും ബാല്യവും.

അറിവിലുമേറിയറിഞ്ഞിടുന്നവൻ ത-
ന്നുരുവിലുമൊത്തു പുറത്തുമുജ്ജ്വലിക്കും
കരുവിനു; കണ്ണുകളഞ്ചുമുള്ളടക്കി-
ത്തെരുതെരെവീണു വണങ്ങി യോതിടേണം.

ശ്രീ നാരായണഗുരുസ്വാമികൾ.

മഹാത്മാക്കൾ അവതരിക്കുന്നതു ഏതു കാലത്താണെന്നും, ഏതു ദേശത്തിലാണെന്നും, ഏതു സമുദായത്തിലാണെന്നും ആർക്കും നിർണ്ണയിക്കുവാൻ സാധിക്കുന്നതല്ല. കാലവ്യത്യാസമൊ, ദേശവ്യത്യാസമൊ, സമുദായവ്യത്യാസമൊ മഹാത്മാക്കളുടെ ജനനത്തിന്നു മാനദണ്ഡമായി കല്പിക്കുവാനും പാടുള്ളതല്ല. അസന്മാർഗ്ഗികമായ ജീവിതഗതിയിൽനിന്ന് മനുഷ്യവർഗ്ഗത്തെ ഉദ്ധരിക്കുവാൻ ഓരോ കാലങ്ങളിൽ മഹാത്മാക്കൾ അവതരിക്കുന്നു. സന്മാർഗ്ഗപരമായ ഉപദേശങ്ങൾകൊണ്ടും സന്മാർഗ്ഗസുന്ദരമായ സ്വന്തം ജീവിതചര്യകൊണ്ടും അവർ ജനാവലിയെ സന്മാർഗ്ഗജീവിതത്തിലേക്ക് ഹഠാദ് ആകർഷിക്കുകയും ചെയ്യുന്നു.

മഹാത്മാക്കളെപ്പററി അവരുടെ ജീവിതകാലത്തിൽ ബഹുജനങ്ങൾ അറിയുകയൊ അവരുടെ ആദർശങ്ങൾ സ്വീകരിക്കുകയൊ ചെയ്യാറില്ല. എന്നാൽ, നിരവസാന

മായ ലോകയാത്രയിൽ, നരസഞ്ചയം സംസ്കാരപരമായി അഭിവൃദ്ധിപ്പെട്ടപ്പോൾ അവരെപ്പററി ഗ്രഹിക്കുകയും അവരുടെ ആദർശങ്ങൾ അംഗീകരിക്കുകയും ചെയ്യുന്നു. ശ്രീബുദ്ധൻ, ശ്രീശങ്കരൻ തുടങ്ങിയ മഹാഗുരുക്കന്മാരെപ്പററി പഠിക്കുവാൻ എത്രയോ നൂററാണ്ടുകൾ കഴിഞ്ഞിട്ടാണ് ലോകത്തിന്നു സാധിച്ചിട്ടുള്ളതു്.

മഹാത്മാക്കളാണ് ലോകത്തിന്റെ കെടാവിളക്കുകളായ ആദർശപുരുഷന്മാർ. സത്യസന്ധത, ധർമ്മതല്പരത്വം, ജീവകാരുണ്യം, ആദർശശുദ്ധി, ബുദ്ധിവികാസം, സമദൃഷ്ടിസ്നേഹം, വിനയസ്വഭാവം, ആത്മസംസ്കാരം, ആത്മപ്രഭാവത്തിൽനിന്നു നിർഗ്ഗമിക്കുന്ന അദൃശ്യമായ വശീകരണശക്തി എന്നീ ഗുണശ്രേണികൾ ഒരാളിൽ സമ്മേളിക്കുമ്പോൾ മാത്രമാണ് അയാൾ ആദർശപുരുഷനായി പരിഗണിക്കപ്പെടുന്നതു്. ഇങ്ങിനെയുള്ള മഹാത്മാക്കൾ ലോകത്തിൽ അധികം ഉണ്ടാകാറില്ല. അതുകൊണ്ടാണ്, ഒരു ആദർശപുരുഷന്റെ അവതാരത്തിന്നുവേണ്ടി വളരെ ശതാബ്ദങ്ങൾ ലോകം കാത്തിരിക്കേണ്ടതായി വരുന്നതു്.

മേല്പറഞ്ഞ ഗുണശ്രേണികളോടുകൂടി, ലോകത്തിന്നു ഭാവുകം ആശംസിച്ചു, ലോകാരാധ്യനായി തിരുവണ്ണാമലയിൽ വിജയിച്ചരുളുന്ന ശ്രീ രമണമഹർഷി, തെക്കെ ഇന്ത്യയിലെ "ശ്രീകാശി"യായി കീർത്തിക്കപ്പെടുന്ന 'മധുര'യിൽനിന്നു മുപ്പതുനാഴിക ദൂരെയായി സ്ഥിതിചെയ്യുന്ന "തിരുച്ചുഴി" എന്ന ഗ്രാമത്തിൽ കുലീനത്വമേറിയ ഒരു ബ്രാഹ്മണകുഡുംബത്തിൽ 1879 ഡിസംബർ 30-ാംനു- ഭൂജാതം ചെയ്തു. പിതാവ്, സ്വഗ്രാമത്തിൽ മജിസ്ട്രേട്ടുകോടതിയിൽ

വ്യവഹരിച്ചുകൊണ്ടിരുന്ന ഒരു വക്കീലായ സുന്ദരമയ്യരാകുന്നു. മാതാവ് അഴകമ്മ എന്ന സ്ത്രീരത്നവുമാകുന്നു. ശ്രീ മഹൎഷി കൂടാതെ ഇവൎക്കു രണ്ടു പുത്രന്മാർ കൂടിയുണ്ട്. ഇവരിൽ നാഗസ്വാമി ശ്രീ മഹൎഷിക്കു മൂത്തവനും, നാഗസുന്ദരം ഇളയവനുമാകുന്നു.

ശ്രീ മഹൎഷിയുടെ ജനനദിനം, ഹിന്തുക്കളുടെ ഒരു പുണ്യദിനമായ "അരുദ്രദൎശന"സുദിനമാണ്. കുട്ടി "വെങ്കടരാമൻ" എന്ന് നാമകരണം ചെയ്യപ്പെട്ടു. തിരുച്ചുഴിയിലെ ഒരു ഗ്രാമവിദ്യാലയത്തിൽ കുട്ടിയുടെ പ്രാഥമികവിദ്യാഭ്യാസം നിൎവ്വഹിച്ചു. അഞ്ചാംഫാറംവരെ ദിണ്ഡിഗല്ലിൽ പഠിച്ചു. ഉപരിപഠനം മധുരയിലെ "സ്കോട്ട്സ് മിഡിൽ സ്കൂളി"ലും, "അമേരിക്കൻ മിഷ്യൻ ഹൈ സ്കൂളി"ലും യഥാക്രമം നിൎവ്വഹിച്ചുകൊണ്ടിരുന്നു.

വെങ്കടരാമൻ പഠിപ്പിൽ തീരെ വിമുഖനായിരുന്നു. വികൃതിക്കുട്ടികളോടുള്ള സഹവാസമൂലം വളരെ മടിയനായിതീൎന്നു. പന്തുകളി, നീന്തൽ, ഓട്ടം എന്നു തുടങ്ങിയ കായികവിനോദങ്ങളിൽ പ്രഗത്ഭനും, എപ്പോഴും വ്യാപൃതനുമായിരുന്നു. ക്ഷേത്രങ്ങളിൽ പോകുന്നതു ബാലനു ഒരു നേരംപോക്കു മാത്രമായിരുന്നു.

വെങ്കടരാമന്റെ 12-ാമത്തെവയസ്സിൽ പിതാവ് അന്തരിച്ചു. കുട്ടിയുടെ വലിയച്ഛൻ കാഷായവസ്ത്രധാരിയായി സന്യാസവൃത്തി അവലംബിച്ചു ദേശഗമനം ചെയ്തതായി പറയപ്പെടുന്നു. ഒരിക്കൽ ഒരു സന്യാസി ഭിക്ഷാടനാൎത്ഥം ഈ കുടുംബത്തിൽ വന്നുവെന്നും ഭിക്ഷ നൽകാതെ സന്യാസിയെ പറഞ്ഞയച്ചപ്പോൾ, "ഓരോ തലമുറയിലും ഈ

കുഡുംബത്തിൽനിന്നു ഒരാൾ സന്ന്യസിച്ചു ഭിക്ഷാടനം ചെയ്യട്ടെ" എന്നു ശപിച്ചുവെന്നും, പ്രസ്തുത കുഡുംബത്തെക്കുറിച്ചു ഒരു ഐതിഹ്യം നടപ്പുണ്ട്. ഏതായാലും, മധുരയിലെ അമെരിക്കൻ മിഷ്യൻ ഹൈ സ്കൂളിൽ പഠിച്ചുകൊണ്ടിരുന്ന കാലംവരെയും മതത്തെക്കുറിച്ചുള്ള സ്മരണയോ, ലേശംപോലും ദൈവഭക്തിയോ വെങ്കടരാമനിൽ ഉണ്ടായിരുന്നില്ല. ഈ മാനസികനില നീണ്ടുനിന്നില്ല. 1895 നവമ്പർമാസത്തിൽ, കുട്ടിയിൽ ഒരു മാററം സംഭവിച്ചു. സ്വദേശത്തിൽനിന്നു ഒരു ബന്ധുജനം തിരുവണ്ണാമലയിൽ ദേവദർശനംചെയ്തു മടങ്ങുമ്പോൾ, മധുരയിൽവെച്ചു ബാലനെ കണ്ടുമുട്ടി. കുശലപ്രശ്നാനന്തരം, 'എവിടെനിന്നു വരുന്നു' എന്നു ബാലൻ അയാളോടു ചോദിച്ചു. 'അരുണാചല' (തിരുവണ്ണാമല)ത്തിൽനിന്നു എന്നു മറുപടി പറഞ്ഞു. ഒരു മാസ്മരവിദ്യപോലെ, "അരുണാചലം" എന്ന ശബ്ദം ബാലനിൽ ഒരു ഭാവഭേദം വരുത്തി. സന്തോഷംകൊണ്ട് ബാലൻ മതിമറന്നു. എന്ത് ? അരുണാചലമൊ ? എന്ന് ആവേശപൂർവ്വം തുടർന്നുചോദിച്ചു. "അരുണാചലം" എന്ന ശബ്ദം വെങ്കടരാമന്റെ ആത്മശക്തിയെ തട്ടിയുണർത്തി. ഈ സംഭവത്തിന്നു ഏതാനും നാളുകൾ മുമ്പ് തനിക്കു ലഭിച്ചു "പെരിയപുരാണം" എന്ന തമിഴ് ഗ്രന്ഥത്തെ പാരായണംചെയ്യുന്നതിലും, അതിൽ വിവരിച്ചിട്ടുള്ള ഭക്തന്മാരുടെ ആലോചനാമൃതങ്ങളായ ജീവചരിത്രങ്ങൾ വായിച്ചു ആസ്വദിക്കുന്നതിലും വെങ്കടരാമൻ ബദ്ധശ്രദ്ധനായി കാണപ്പെട്ടുകൊണ്ടിരുന്നു.

---

## രണ്ടാം അദ്ധ്യായം.

## യുവതാപവും വിരക്തിയും.

സ്വന്തകർമ്മവശരായ് തിരിഞ്ഞിടു-
ന്നന്തമററ ബഹുജീവകോടികൾ;
അന്തരാളഗതി തന്നൊടൊന്നൊടൊ-
ന്നന്തരാപ്പെട്ടുമങ്ങുകളാണിനാം.

മഹാകവി കുമാരനാശാൻ.

മധുരയിൽ ഇളയപ്പന്റെ മന്ദിരത്തിൽ താമസിച്ചു് വെങ്കടരാമൻ ഉപരിപഠനം നിർവ്വഹിച്ചുപോന്നു. വിദ്യാഭ്യാസത്തിൽ ശ്രദ്ധയോ ആസക്തിയോ ഇല്ലാതെ അലസനായിരുന്ന ഈ യുവാവ്, ഒരിക്കൽ ഇളയപ്പന്റെ ഗൃഹത്തിൽ മുകൾത്തട്ടിൽ ഏകനായി ഇരിക്കുകയായിരുന്നു. ആരോഗ്യത്തിനും യൌവനപ്രസരിപ്പിനും ഹാനി തട്ടീട്ടുണ്ടായിരുന്നില്ല. പെട്ടെന്നു, മരണം തന്നെ സമീപിക്കുന്നതായും, താൻ മരണത്തെ പ്രാപിക്കുന്നതായും ഒരു ഭീതി യുവാവിന്നു തോന്നി. മാത്രമല്ല, മരണം സംഭവിക്കുന്നതുപോലെ യുവാവിന്റെ അധരപുടങ്ങളും കൈകാലുകളും സ്തബ്ധങ്ങളായി ഭവിച്ചു. ബന്ധുജനങ്ങളേയോ ഡാക്ടരേയോ ഈ അപകടസ്ഥിതി ഗ്രഹിപ്പിക്കുവാൻ യുവാവ് തുനിഞ്ഞില്ല. നേരെമറിച്ചു്, ഇങ്ങിനെ സ്വയം ആത്മസംശോധനം ചെയ്യാൻ തുടങ്ങി:—

"ഇതാ, ഞാൻ മരിക്കുവാൻപോകുന്നു. ഇതിന്റെ അർത്ഥമെന്തു്? മരണം എന്നുവെച്ചാൽ എന്താകുന്നു? ഈ

ദേഹം അചേതനമായി മാറുന്നു; അതാണ് മൃതി. അതേ;—ഈ ദേഹം അചേതനമായി മാറി; മൃതിപ്പെട്ടു. ശ്മശാനത്തിലേക്ക് ഈ ശരീരം ഉടനെ നീക്കപ്പെടും; അല്പനിമിഷങ്ങൾക്കുള്ളിൽ വെണ്ണീറായി മാറുകയും ചെയ്യും. എന്നാൽ, ഈ ദേഹം മൃതിപ്പെടുന്നതോടൊപ്പം "ഞാൻ" മൃതിപ്പെടുന്നുവോ? ദേഹമാണോ ഈ "ഞാൻ"..... ശരീരം നിശ്ശബ്ദവും നിശ്ചഞ്ചലവുമായി. എന്റെ ശരിയായ രൂപം ഈ ശരീരമല്ല. "ഞാൻ" ഈ അസ്ഥിപഞ്ജരത്തിൽനിന്നു വിഭിന്നരൂപിയാണ്. "ഞാൻ" ഈ ദേഹത്തിൽ വർത്തിക്കുകയും ദേഹത്തെ വർത്തിപ്പിക്കുകയും ചെയ്യുന്ന അന്യമായ ഒരു ചൈതന്യവസ്തുവാകുന്നു. ഈ ജഡദേഹം മൃതിയടയുന്നു. എന്നാൽ, അതിൽ അന്തർഭവിച്ചിരിക്കുന്ന ചൈതന്യവസ്തുവെ മരണത്തിന്നു തീണ്ടുവാൻപോലും സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ, നാശരഹിതമായ ചൈതന്യവസ്തുവാണ് "ഞാൻ". ഈ സംഭവം നന്നത് 1896 ജൂലായിമാസത്തിലാണ് എന്നും സ്മരണീയമാണ്.

ഈ മരണചേഷ്ടാ ഉദ്ദേശം അരമണിക്കൂർവരെ യുവാവിനെ ബാധിച്ചു; മരണഭീതി തിരോഭൂതമായി. എങ്കിലും, "ഞാൻ ആർ?" എന്ന പ്രശ്നം യുവാവിനെ ആലോചനാശീലനാക്കി. വാർദ്ധക്യം പ്രാപിച്ച മർത്ത്യരൂപവും, അചേതനമായ മൃതശരീരവും രാജകുമാരനായിരുന്ന സിദ്ധാർത്ഥഗൌതമനെ ലൌകികവിമുക്തനാക്കിയതുപോലെ പ്രസ്തുത മരണചേഷ്ടാ യുവാവായ വെങ്കടരാമനേയും ലൌകികവിമുക്തനാക്കിത്തീർത്തു.

ഇതെപ്പററി ശ്രീ മഹർഷിതന്നെ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:-"ഒന്നാമതായി പഠിപ്പിൽ ഉപേക്ഷ കരുതിത്തുടങ്ങി. സുഹൃജ്ജനങ്ങളും ബന്ധുജനങ്ങളുമായുള്ള ബന്ധവും അകന്നുപോകുന്നതായി തോന്നിത്തുടങ്ങി. ഒരു പുസ്തകം ചുമ്മാ നിവർത്തിപ്പിടിച്ച്, വായിക്കുകയാണെന്നുള്ള ഭാവത്തിൽ, ദൈവീകചിന്തയിൽ മുഴുകിക്കൊണ്ടിരിക്കും. വിനയസ്വഭാവവും സമത്വഭാവനയും എന്നിൽ വികസിച്ചുതുടങ്ങി. ധ്യാനനിരതനായി മിക്കസമയവും ഞാൻ കഴിക്കും. ചിലപ്പോൾ ഈ അനുഷ്ഠാനങ്ങൾ ജ്യേഷ്ഠൻ കാണുകയും പരിഹാസസ്വരത്തിൽ 'ജ്ഞാനി' 'താപസൻ' എന്നൊക്കെ കളിയാക്കിപ്പറയുകയും ചെയ്യും. നല്കപ്പെടുന്ന ഭക്ഷ്യങ്ങൾ, രുചിപ്രദമൊ, അല്ലയൊ എന്ന് നോക്കാതെ വെറുതെ വിഴുങ്ങും. മുമ്പെല്ലാം ഞാൻ ക്ഷേത്രങ്ങളിൽ പോയിരുന്നത് വെറും വിനോദത്തിന് മാത്രമായിരുന്നു. എന്നാൽ, ഇപ്പോൾ ക്ഷേത്രദർശനം ആദ്ധ്യാത്മികചിന്തയോടുകൂടി നടത്തിത്തുടങ്ങി. എനിക്കു ജീവിതത്തെപ്പററി ശരിയായ അറിവുണ്ടായിരുന്നില്ല. എന്താണ് ബ്രഹ്മം, എന്താണ് ലൗകികബന്ധം ഇതൊന്നും ഞാൻ ഗ്രഹിച്ചിരുന്നില്ല. എന്നാൽ, പിന്നാപ്പിന്നെ എന്നെ ബാധിച്ച ദൈവീകചിന്ത, ഈശ്വരൻ, പ്രപഞ്ചം, ആത്മാവ് എന്നീ പ്രശ്നങ്ങളെക്കുറിച്ച് തന്നെ ചിന്തിക്കുവാൻ എനിക്ക് സഹായമായിത്തീർന്നു."

മൂന്നാം അദ്ധ്യായം.

# ലൌകികവിമുക്തി.

ദിവസം പുലൎന്നു വിടൎന്നിനി നീ
അവികല ശോഭ വഹിക്കും പൂവേ!

മഹാകവി കുമാരനാശാൻ.

വിദ്യാഭ്യാസത്തിൽ തീവ്രതരമായ വിരക്തി കൈവന്നതോടുകൂടി, അദ്ധ്യാപകന്റെ നിരന്തരമായ ശിക്ഷകൾക്കു വെങ്കടരാമൻ വിധേയനായിത്തുടങ്ങി. ഒരിക്കൽ ഇംഗ്ലീഷ് വ്യാകരണത്തിൽ തെറ്റു സംഭവിച്ചു. ആ തെറ്റു ആവൎത്തിച്ചു തിരുത്തിയെഴുതുവാൻ ഗുരുനാഥൻ വിധിച്ചു. ബാലൻ വീട്ടിൽ വന്നു ഈ ശിക്ഷ നിൎവ്വഹിക്കുവാൻ തുടങ്ങി. രണ്ടാവൎത്തി അതു നിൎവ്വഹിച്ചു. തുടൎന്നു എഴുതുവാൻ മനസ്സുവന്നില്ല. വ്യാകരണപുസ്തകവും കടലാസ്സും കെട്ടിവെച്ചു വെങ്കടരാമൻ ആത്മധ്യാനത്തിനായി ആസനം പടിഞ്ഞു നിവൎന്നിരുന്നു; മിഴികൾ പൂട്ടി; ധ്യാനനിരതനായി. അനുജന്റെ ഈ പ്രവൃത്തികൾ ഉററുനോക്കിക്കൊണ്ടിരുന്ന ജ്യേഷ്ഠൻ നാഗസ്വാമി, "ഇങ്ങിനെ പെരുമാറുന്നവർ വിദ്യാഭ്യാസവും കുടുംബവൃത്തിയും എന്തിന്നു സ്വീകരിക്കുന്നു", എന്നു അനുശാസനം ചെയ്തു. ജ്യേഷ്ഠന്റെ ശാസനത്തെ അനുജൻ ഹൎഷാന്വിതം സ്വാഗതം ചെയ്തു. "ആതേ;—ജ്യേഷ്ഠൻ പറയുന്നതു ശരിയാണു, വളരെ ശരിയാണ്. എനിക്കിവിടെ എന്തു വേലയുണ്ടു?", എന്നിങ്ങിനെ ബാലൻ-ആത്മഗതം ചെയ്തു. ഉടനെ "അരുണാചല"ത്തെ

കുറിച്ചുള്ള മധുരസ്മരണ ഹൃദയത്തിൽ ഉദിച്ചു. 'ഇളു അരുണാചലത്തിന്റെ—എന്റെ പിതാവിന്റെ—വിളിയാണ്' എന്ന് തീൎച്ചപ്പെടുത്തി. ഈ നിശ്ചയത്തോടുകൂടി വെങ്കടരാമൻ ആസനം വിട്ടു എഴുന്നീററു. 'എനിക്ക് സ്കൂളിൽ ഇന്ന് വിദ്യുഛക്തിയെക്കുറിച്ച് ഒരു പ്രത്യേക അദ്ധ്യയനമുണ്ട്. ഞാൻ അങ്ങോട്ടു പോകുകയാണ്' എന്ന് ജ്യേഷ്ഠനോടുപറഞ്ഞു. "എന്നാൽ, എന്റെ കോളെജ് ഫീസ്സ് കൂടെ കൊടുക്കുക. താഴെ പെട്ടിയിൽനിന്ന് അഞ്ചുഉറുപ്പിക എടുക്കുക" എന്ന് ജ്യേഷ്ഠൻ പറഞ്ഞു. വെങ്കടരാമൻ വളരെ ധൃതിയിൽ ഭക്ഷണം കഴിച്ചു. ഇളയപ്പന്റെ പത്നിയിൽനിന്ന് ജ്യേഷ്ഠന്റെ ഫീസ്സ് വാങ്ങി ഒരു പഴയ ഭൂപടമെടുത്തു തിരുവണ്ണാമലയ്ക്കുള്ള പാതയെപ്പററി ഗ്രഹിച്ചു ടിണ്ഡിവനം മാൎഗ്ഗം എളുപ്പത്തിൽ നിശ്ചിതസ്ഥലത്തെത്താമെന്നു നിശ്ചയിച്ച് അതിനുള്ള സംഖ്യമാത്രം ഫീസ്സിൽനിന്നെടുത്തു. ബാക്കിയുള്ള രണ്ടുറുപ്പികയും, ഈ വിവരങ്ങൾ വിശദപ്പെടുത്തുന്ന ഒരു എഴുത്തും ജ്യേഷ്ഠന്റെ പുസ്തകങ്ങളുടെ കൂടെ വെക്കുകയും, സൎവ്വശക്തനായ ജഗൽപിതാവിനെ ആരാഞ്ഞു വെങ്കടരാമൻ മധുരയിൽനിന്ന് പിരിയുകയും ചെയ്തു.

"ഞാൻ എന്റെ പിതാവിനെ ആരാഞ്ഞു, അദ്ദേഹത്തിന്റെ ആജ്ഞക്ക് വിധേയനായി ഈ സ്ഥലം വിട്ടുന്നു. * ഇത് നല്ലകാൎയ്യത്തിലേക്കാണ് പ്രവേശിക്കുന്നതു. അതുകൊണ്ടു ഈ വിഷയത്തിൽ ആരും വിഷാദപ്പെടരുതു. ഇതിനെ അന്വേഷിക്കുവാൻ പണവും ചിലവിടരുത്."

* 'ഇളു' എന്ന പദം തമിഴിൽ എളിയവൻ എന്നു സൂചിപ്പിക്കുന്നു.

വിനയസമ്പാദകവും ഹൃദയാവർജ്ജകവുമായ ഈ കത്തു ഇളയപ്പന്റെ വീട്ടിൽവെച്ചു, വെങ്കടരാമൻ തീവണ്ടിയാഫീസിലെത്തി. സമയം നോക്കിയപ്പോൾ തീവണ്ടി പോകേണ്ടസമയം കഴിഞ്ഞിരിക്കുന്നുവെന്ന് അറിഞ്ഞു. എന്നാൽ, ലോകത്തിന്റെ നിത്യസമാധാനമാൎഗ്ഗം ആരായുവാൻ സകല ഭോഗനിരകളും പരിത്യജിച്ച് വരുന്ന സമാധാനദൂതനായ ബാലനെക്കൂടി വഹിക്കുവാനോ എന്ന് തോന്നുമാറ്, തീവണ്ടി അന്ന് പതിവിൽനിന്ന് വളരെ വൈകിയാണ് എത്തിയതു. എന്തിനധികം? 1896 ആഗസ്റ്റ് മാസം 29-ാംനു- ശനിയാഴ്ച വെങ്കടരാമൻ മധുരയിൽനിന്ന് എന്നേക്കുമായി പിരിഞ്ഞുപോയി.

ടിണ്ഡിവനത്തെ ലക്ഷ്യംവെച്ച് തീവണ്ടി ആഫീസ്സിൽ എത്തിയ ബാലൻ ടിക്കററ് വാങ്ങിക്കഴിഞ്ഞപ്പോൾ, മൂന്നണ മാത്രമാണ് ബാക്കിയുണ്ടായതു്. വെങ്കടരാമൻ വണ്ടിയിൽകയറി. ധാരാളംപേർ ആ മുറിയിൽ ഉണ്ടായിരുന്നു. അവരുടെ ബഹളമായ സംഭാഷണങ്ങൾ ബാലൻ ശ്രദ്ധിക്കുകയോ, അവരുമായി സംഭാഷണത്തിൽ ഏൎപ്പെടുകയോ ചെയ്തില്ല. അനശ്വരമായ ശാന്തിധനത്തെ ആരാഞ്ഞുകൊണ്ടിരിക്കുന്ന വെങ്കടരാമന്ന്, ബാഹ്യവൃത്തികളിൽ മനസ്സ് ചെലുത്തുവാൻ സാധിക്കാതായതിൽ അത്ഭുതമെന്തു്?

സത്യാന്വേഷകനായ വെങ്കടരാമനെ വഹിച്ചു് ഓടിത്തുടങ്ങിയ തീവണ്ടി അസ്തമനത്തോടുകൂടി തൃശ്ശിനാപ്പള്ളിയിൽ എത്തി. അവിടെനിന്ന് രണ്ടു പേരയ്ക്കാ വാങ്ങി.

ന്നു ഭക്ഷിച്ചു, മറെറതു താനിരിക്കുന്നിടത്തുവെച്ചു. അതു് ഭക്ഷിച്ചപ്പോഠം വിശപ്പടങ്ങി ബാലൻ സംതൃപ്തനായി. തലേദിവസംവരെ മൂന്നുനേരം ആഹാരവും ഇടക്കിടെ കാപ്പിയും പലഹാരങ്ങളും ഭക്ഷിച്ചുകൊണ്ടിരുന്ന തനിക്കു് ഒരു കായ്കൊണ്ടു വിശപ്പടങ്ങിയതോത്തു ബാലൻ ആശ്ചര്യപ്പെട്ടു. പിറേറദിവസം ഉഷസ്സിനു് ബാലനെ വഹിച്ചു് തീവണ്ടി 'വിഴുപ്പുരം' ജങ്ഷനിൽ എത്തി. തൻെറ മുറിയിൽ ഉണ്ടായിരുന്ന ഒരു മൌലവി (മുഹമ്മദീയവൈദികൻ)യിൽ നിന്നു, 'വിഴുപ്പുരം' ജങ്ഷനിൽ ഇറങ്ങി തിരുവണ്ണാമലക്കു് വേറെവണ്ടിയിൽ കയറണമെന്നു് ഗ്രഹിച്ചതനുസരിച്ചു വെങ്കടരാമൻ വിഴുപ്പുരത്തിറങ്ങി. നേരം പുലൎന്നതിൻെറ ശേഷം, തിരുവണ്ണാമലയിലേക്കു് വഴികഠം തേടിക്കൊണ്ടു് റോഡിൽക്കൂടി അങ്ങുമിങ്ങും അലഞ്ഞുതുടങ്ങി. വഴികാട്ടിപ്പലക(Finger Posts)യിൽ "മാമ്പഴപ്പട്ടു്" എന്നല്ലാതെ തിരുവണ്ണാമല എന്നു് കാണ്മാൻ കഴിഞ്ഞില്ല. കാലത്തുണ്ടായ ഈ അപ്രതീക്ഷിതസഞ്ചാരത്താൽ ബാലനു് വിശപ്പുതുടങ്ങി. ഒടുവിൽ ഒരു ഹോട്ടലിൽ കയറി. ഭക്ഷണത്തിന്നു് ഉച്ചവരെ കാത്തിരിക്കേണ്ടതായി വന്നു. ഈ സമയം മുഴുവൻ ബാലൻ ധ്യാനത്തിൽ ലയിച്ചിരുന്നു.

ഉച്ചഭക്ഷണം കഴിഞ്ഞു. ബാലൻെറ ആകാരസൌഭഗത്വവും പ്രസന്നമുഖവും ഹോട്ടൽഉടമസ്ഥനെ പ്രസന്നചിത്തനാക്കി. അദ്ദേഹം ബാലനിൽനിന്നു് ഊണിന്നു പണം വാങ്ങിയില്ല. ഉടനെ ബാലൻ തീവണ്ടിയാപ്പീസ്സിലേക്കു് തിരിക്കുകയും കൈവശമുണ്ടായിരുന്ന രണ്ടണക്കു് മാ

മ്പഴപ്പട്ടിലേക്ക് ടിക്കററു വാങ്ങുകയും അസ്തമനത്തോടുകൂടി മാമ്പഴപ്പട്ടിൽ എത്തുകയും ചെയ്തു. മാമ്പഴപ്പട്ടിൽനിന്ന് വീണ്ടും പത്തുനാഴിക നടന്നു "അരയണിനല്ലൂരി"ൽ എത്തി. അവിടെ ഒരു കുന്നിന്റെ മുകളിൽ ഒരു ക്ഷേത്രം കണ്ടു. വെങ്കടരാമൻ ക്ഷേത്രത്തിലേക്ക് പ്രവേശിച്ചു, ധ്യാനനിരതനായി ഇരുന്നു. ഈ അവസരത്തിൽ ദിവ്യമായ ഒരു പ്രകാശം ക്ഷേത്രത്തിൽ വ്യാപിച്ചു. ഇത് ക്ഷേത്രത്തിലെ ദേവന്റെ പ്രകാശമായിരിക്കുമൊ എന്ന് സംശയിച്ച് ബാലൻ ബിംബം സ്ഥിതിചെയ്യുന്ന മുറിയിൽ നോക്കി. പ്രകാശം അവിടെനിന്നല്ലായിരുന്നുവെന്നു മനസ്സിലായി. ആ പ്രകാശം ഉടനെ മാഞ്ഞുപോയി. ബാലൻ വീണ്ടും ധ്യാനത്തിൽ സ്വയം മുഴുകി. ക്ഷേത്രത്തിലെ പൂജകഴിച്ച് നട പൂട്ടുവാൻ സമയമായപ്പോൾ, പൂജാരി വെങ്കടരാമനെ പുറത്താക്കി. വെങ്കടരാമൻ പൂജാരിയോട് ഭക്ഷണം യാചിച്ചു; വ്യർത്ഥമായി.

ക്ഷേത്രത്തിലുണ്ടായിരുന്ന മററു ഉപാസകന്മാരോടുകൂടി വെങ്കടരാമൻ 'കീഴൂർ' ക്ഷേത്രത്തിലേക്കുപോയി. ഇവിടെയും ധ്യാനത്തിൽ ഏർപ്പെട്ട ബാലനു, പൂജക്കുശേഷം സ്ഥലം വിടേണ്ടതായി വന്നു. ഇവിടെയും പൂജകനോടു കുറെ ഭക്ഷണം യാചിച്ചു; നിഷ്ഫലമായി. എന്നാൽ, ക്ഷേത്രത്തിലെ ഒരു മേളക്കാരൻ, തന്റെ ഭക്ഷണം ബാലന്നു കൊടുക്കുകയും വെള്ളത്തിന്നുവേണ്ടി, ഭക്ഷണത്തോടുകൂടി ഒരു ശാസ്ത്രിയുടെ വീട്ടിലേക്കു നയിക്കപ്പെടുകയും ചെയ്തു. സമയം രാത്രിയായി. ബാലനു ക്ഷീണവും, തളർച്ച

യും, വിശപ്പുംകൊണ്ട് ഉറക്കംവന്നു. ഉറക്കത്തോടുകൂടി നടന്നുകൊണ്ടിരിക്കുമ്പോൾ പെട്ടെന്നു ബാലൻ നിലത്തുവീണു ബോധരഹിതനായിത്തീൎന്നു.

വിശപ്പോ ദാഹമോ എന്താണെന്നു അറിയാതെ മാതാപിതാക്കളുടെ വാത്സല്യപൂൎവ്വമായ പരിലാളനയിൽ വളൎന്നുവന്ന ഒരു ബാലൻ, സ്വന്തം കുഡുംബത്തെയും ബന്ധുജനങ്ങളെയും ഉപേക്ഷിച്ച്, സ്നേഹജനങ്ങളും പരിചയപ്പെട്ടവരുമില്ലാത്ത ഒരു അപരിചിതദിക്കിൽ എത്തി, ക്ഷീണവും വിശപ്പുംകൊണ്ടു ക്ലേശപ്പെട്ട് ബോധരഹിതനായി നിലംപതിച്ചതാകുമ്പോൾ, സത്യാന്വേഷണത്തിനുവേണ്ടി വെങ്കടരാമൻ സഹിച്ച മഹത്തായ വൈരാഗ്യത്തെപ്പററി ആരാണ് അത്ഭുതപ്പെടാതിരിക്കുക?

സമയം കുറെ കഴിഞ്ഞു, ആലസ്യം മാറി, ബാലൻ ഉണൎന്നു നോക്കിയപ്പോൾ വളരെ ജനങ്ങൾ തന്റെ സമീപത്തു നില്ക്കുന്നതായി കണ്ടു. ഭക്ഷണവസ്ത്രം താഴെ വീണു, ഭക്ഷണം ചിന്നിച്ചിതറി കിടന്നിരുന്നു. വസ്ത്രത്തിൽ ശേഷിപ്പുണ്ടായിരുന്ന ഭക്ഷണം അശിച്ചു ബാലൻ ആ നിലത്തു തന്നെ കിടന്നുറങ്ങി. ഹാ! എന്തൊരുല്കൃഷ്ടമായ വിരക്തി!

നേരം പുലൎന്നു; അന്ന് ശ്രീകൃഷ്ണജയന്തിയായ ഗോകുലാഷ്ടമിയായിരുന്നു. ക്ഷീണവും വിശപ്പും ധാരാളമുണ്ടായിരുന്നു. ഇനിയും നിശ്ചിതസ്ഥലത്തെത്തുവാൻ ഇരുപതു നാഴിക നടക്കേണ്ടതായുണ്ടായിരുന്നു. തീവണ്ടിയിൽ യാത്ര ചെയ്വാൻ കൈവശം പണമില്ല. വിശപ്പുതീൎക്കുവാനും പണമില്ല. അശരണനായ യുവാവ് എന്തുചെയ്യും? കാ

തിൽകിടന്നിരുന്ന രണ്ടു ചുകപ്പുകല്ലുകടുക്കൻ ഊരിയെടുത്തു പണയംവെക്കുവാൻ തീർച്ചപ്പെടുത്തി. ഈവക തൊഴിലൊന്നും വശമില്ലാതിരുന്ന ബാലൻ ആൎക്ക്, എങ്ങിനെ കടുക്കൻ പണയംവെക്കും? ഒടുവിൽ ഒരു ഭാഗവതരുടെ വീട്ടിൽ യാദൃഛികമായി കയറിച്ചെന്നു. അവിടെനിന്നു അവർ നൽകിയ ഭിക്ഷാന്നം കഴിച്ചു, നാലുറുപ്പികക്കു കടുക്കൻ പണയംവെച്ചു. ബാലൻ തീവണ്ടിസ്റ്റേഷനിലേക്കു പുറപ്പെട്ടു. അന്നുരാത്രി സ്റ്റേഷനിൽതന്നെ കഴിച്ചുകൂട്ടി. പിറേന്നു 1896 സപ്തമ്പർ 1-ാംനു- കാലത്തു, ഏതു സ്ഥലം ലക്ഷ്യപ്പെടുത്തി താൻ വീട്ടിൽനിന്നു പുറപ്പെട്ടുവൊ അതു സ്ഥലത്തു, തൻെറ പിതാവിൻെറ പരിപൂതസന്നിധിയായി കീർത്തിക്കപ്പെടുന്ന അരുണാചലത്തിൽ—തിരുവണ്ണാമലയിൽ—വെങ്കടരാമൻ പ്രസന്നപൂൎവ്വം എത്തിച്ചേൎന്നു.

നാലാം അദ്ധ്യായം.

# പിതാവിന്റെ ചരണാരവിന്ദങ്ങളിൽ.

അരിയനീർത്താർപ്പൂരമേ! നിൻതലയിൽ
സ്ഫുരിതമാംഹിമത്തിൻ തുള്ളിതന്നിൽ
അരുണൻ നിർമ്മിച്ചൊരു പത്മരാഗം
പൊരുളാകില്ലിയക്കിടിപ്പിതന്നിൽ.

മഹാകവി കുമാരനാശാൻ.

അരുണാചലം—ഒരു വിദ്യാർത്ഥിയായിരുന്നപ്പോൾ ഏതൊരു സ്ഥലത്തിന്റെ നാമധേയം, തന്നെ ദൈവീകചിന്തയിലേക്കു ആനയിച്ചുവോ ആ പുണ്യസ്ഥലമായ അരുണാചലം—ദർശിച്ചതോടുകൂടി ആനന്ദവും ആവേശവുംകൊണ്ട് വെങ്കടരാമൻ പൂർണ്ണതൃപ്തനായി തെക്കെ ഇന്ത്യയിലെ ഒരു പ്രധാനപ്പെട്ട ക്ഷേത്രമായി ഗണിക്കപ്പെടുന്ന തിരുവണ്ണാമല അമ്പലത്തിലേക്കു ബാലന്റെ കാലടികൾ ശീഘ്രതരമായി പാഞ്ഞു. തന്റെ "വാത്സല്യപുത്രനെ" ഹർഷസമേതം സ്വാഗതം ചെയ്വാനൊ എന്നു തോന്നുമാറ്, ക്ഷേത്രത്തിൽ ശ്രീകോവിലിന്റേയും ശ്രീകോവിൽവരെയുള്ള എല്ലാ മണ്ഡപങ്ങളുടേയും നടകൾ പൂർണ്ണമായി തുറക്കപ്പെട്ടിരുന്നു. ബാലൻ ശ്രീകോവിലിന്റെ സന്നിധിയിൽ—പരമേശ്വരന്റെ തിരുമുമ്പിൽ വീതസന്ദേഹം ചെന്നുനിന്നു; "സർവ്വശക്തനായ എന്റെ പിതാവേ! നിന്റെ ആജ്ഞകൾ കീഴ്പെട്ട്, എല്ലാം പരിത്യജിച്ചു, ഇതാ,

ഞാൻ വന്നിരിക്കുന്നു" എന്ന് വിനയാന്വിതനായി പ്രാൎത്ഥിച്ചു. ആ നിമിഷത്തിൽ ഭൌതികവും മാനസികവുമായ എല്ലാ ക്ലേശങ്ങളും ബാലനിൽനിന്നു മാഞ്ഞുപോയി. അവാച്യമായ സമാധാനവും ആനന്ദവുംകൊണ്ട് ഹൃദയം പരിപൂൎണ്ണമായി.

ഇങ്ങിനെ, ശിവസന്നിധിയിൽ സൎവ്വസ്വവും സമൎപ്പിച്ച യുവാവു ഉടനെ അച്ഛൻകളും എന്ന സ്ഥലത്തെത്തി ശിഖയും പൂണൂലും ത്യജിച്ചു. കൈവശമുണ്ടായിരുന്ന പണവും വലിച്ചെറിഞ്ഞു. വസ്ത്രം ഉപേക്ഷിച്ചു. ഒരു ശീലകൊണ്ട് അരമറച്ചു. ശിരസ്സു മുണ്ഡനംചെയ്തു. ഇവിടെനിന്നു ഭക്ഷണം കഴിക്കണമെന്നോ, എവിടെ താമസമുറപ്പിക്കണമെന്നോ എന്നുള്ള ലക്ഷ്യങ്ങളൊന്നുമില്ലാതെ മൂന്നുവൎഷം പലേടങ്ങളിലുമായി വെങ്കടരാമൻ തപസ്സു ചെയ്തു. ഈ ഘട്ടത്തിൽ ഉപാസകനിൽ ഒരു മാററം സംഭവിച്ചു. സൎവ്വവ്യാപകമായ ചൈതന്യവസ്തുവെ സ്വരൂപമായി സങ്കല്പിക്കുന്നതു ബാലിശമാണെന്നു തോന്നി. തന്നിമിത്തം, ക്ഷേത്രസന്നിധിയിലേക്കുള്ള വരവ് അനൎത്ഥഹേതുമായി തോന്നുകയാൽ, വെങ്കടരാമൻ ആയിരംകാൽമണ്ഡപത്തിൽ പ്രവേശിച്ച് തീവ്രതപം ആരംഭിക്കുകയും ചെയ്തു.

മണ്ഡപത്തിലെ വാസം സുഖയോഗ്യമായിരുന്നില്ല. പുറവും കൂടിയിരുന്ന ചില സാഹസികർ തപസ്വിയെ പലപ്പോഴും ശല്യപ്പെടുത്തിക്കൊണ്ടിരുന്നു; ഒരു ഭ്രാന്തനായി ഗണിക്കപ്പെടുകയും ചെയ്തു. ഒരിക്കൽ വെങ്കടരാമൻ മണ്ഡപത്തിൽ ധ്യാനനിഷ്ഠയിലിരിക്കുമ്പോൾ പുറവുനിന്നും കല്ലു

കൾ ആൎത്തിരമ്പി പാറിക്കൊണ്ടിരുന്നു. ഭാഗ്യവശാൽ, ഒരു കല്ലുപോലും യുവാവിന്റെ ദേഹത്തിൽ ഏല്ക്കുകയുണ്ടായില്ല. ഈ ശല്യം മൂലം മണ്ഡപത്തിൽതന്നെ 'പാതാളലിംഗം' എന്ന് അറിയപ്പെടുന്ന ഒരു ഇരുളടഞ്ഞ കുഴിയിൽ വെങ്കടരാമൻ ഇറങ്ങിയിരുന്നു. ഈ വാസവും സുഖപ്രദമായിരുന്നില്ല. വൃത്തിഹീനവും, കടന്നൽ മുതലായ ഉപദ്രവജീവികളാൽ നിബിഡവുമായിരുന്ന പ്രസ്തുത കുഴിയിൽ ഇരുന്ന് യുവാവ് ധ്യാനം തുടൎന്നു. കടന്നലുകൾ തുളച്ച തുടകളിൽനിന്ന് രക്തം വാൎന്നുതുടങ്ങിയതും, ദേഹത്തിൽ വ്രണങ്ങൾ പൊടിഞ്ഞതും ആത്മസംശോധനാവൃത്തിയിൽ മുഴുകിയിരുന്ന തപസ്വി അശേഷം അറിഞ്ഞില്ല. ഇവിടേയും സാഹസികരുടെ ശല്യം കുറെക്കാലം ഉണ്ടായിക്കൊണ്ടിരുന്നു. ഈ വിവരം ഗ്രഹിച്ച 'വെങ്കടാചലമുതലി' എന്നാൾ, ചിലരുടെ സഹായത്തോടുകൂടി, തപോനിഷ്ഠനായ യുവാവിനെ പുറത്തെടുത്തു മണ്ഡപത്തിനടുക്കലുണ്ടായിരുന്ന സുബ്രഹ്മണ്യാലയത്തിന്റെ മുമ്പിൽ ഇരുത്തി. അന്തൎമ്മുഖദൃഷ്ടിയോടുകൂടി ധ്യാനനിഷ്ഠനായിരുന്ന വെങ്കടരാമൻ ഈ സംഭവവും അറിഞ്ഞില്ല. ബിംബത്തിൽ അഭിഷേകം ചെയ്തു പുറത്തോട്ടൊഴുകിവന്നിരുന്ന പനിനീർ, ചന്ദനം, ഇളനീർ ഇതുകൾ ചേൎന്ന പാൽ ചിലർ യുവാവിന്ന് കൊടുത്തുകൊണ്ടിരുന്നു. എന്നാൽ, ശാന്തിക്കാരൻ ഈ വിവരം അറിഞ്ഞു പരിശുദ്ധമായ പാല് കൊടുക്കുവാൻ ഏൎപ്പാടുചെയ്തു. കുറെ ദിവസങ്ങൾ വെങ്കടരാമൻ ഇവിടെതന്നെ ഇരുന്നു. പിന്നീട്, സമീപത്തുണ്ടായിരുന്ന ഒരു പുഷ്പവനത്തിലേക്കും, പുഷ്പവനത്തിൽനിന്ന് വഴിയരി

കിൽ നിന്നിരുന്ന ഒരു ഇരുപ്പവൃക്ഷത്തിൻെറ ചുവട്ടിലേക്കു മാറിയിരുന്നു. ഈ അവസരത്തിലായിരുന്നു തിരുവണ്ണാമലയിലെ വിശ്രുതമായ കാർത്തികോത്സവം.

"ഓതി, നീണ്ടജടയും നഖങ്ങളും
ഭൂതിയും, ചിരതപസ്വിയെന്നതും;
ശ്ശ്വോതമാനമുടൽ നഗ്ന,മൊട്ടുശീ-
താതപാദികളവൻ സഹിപ്പതും"

ഇങ്ങിനെ വികൃതമേനിയോടുകൂടി ഇരുപ്പവൃക്ഷച്ചുവട്ടിൽ ധ്യാനപരനായിരിക്കുന്ന യുവാവിനെ, ജനങ്ങറം നോക്കി അനുകമ്പ പ്രദർശിപ്പിച്ചുംപോയ്ക്കൊണ്ടിരുന്നു. ഇവരിൽ 'ഉദ്ദണ്ഡിനയിനാർ' എന്ന ഒരു പാന്ഥൻ മതസംബന്ധമായ ജിജ്ഞാസയാൽ യുവതപസ്വിയെ സമീപിക്കുകയും ഈ തീവ്രതപോവൃത്തിയിൽ നിമഗ്നനാകുകയും ചെയ്തു. "ഞാൻ ആരായുന്ന ആത്മനിർവൃതി ഈ പരിശുദ്ധപരിസരത്തിൽനിന്നു ലഭിക്കുന്നതാണ്" എന്നു നിശ്ചയിച്ച് ഈ പാന്ഥൻ, വെങ്കടരാമൻെറ അടുക്കലിരുന്നു പരിചരിക്കുവാൻ തുടങ്ങി.

സഹായത്തിന്നൊ പരിചരണത്തിന്നൊ ആരുമില്ലാതെ, വല്ല സാഹസികരുടേയും ശല്യങ്ങറംക്കു വിധേയനായി, ആഹാരം യഥാക്രമം ഇല്ലാതെ, പലേടങ്ങളിലുമായി തപസ്സുചെയ്തുകൊണ്ടിരുന്ന മഹാനായ മൌനസ്വാമി (ഈ പേരിലാണ് അറിയപ്പെട്ടിരുന്നത്)യെ ആത്മികഗുരുവായി ആദ്യം സ്വീകരിക്കുവാൻ ഭാഗ്യം സിദ്ധിച്ചത്, മേൽപറഞ്ഞ പാന്ഥനായ ഉദ്ദണ്ഡിനയിനാർ എന്നാറംക്കാണ്.

ഇദ്ദേഹത്തിന്റെ പരിചരണം, ദുഷ്ടക്കൂട്ടത്തിന്റെ ശല്യങ്ങളിൽനിന്നു തപസ്വിയെ പലപ്പോഴും രക്ഷിച്ചു. ഒരിക്കൽ, നയിനാർ ഭിക്ഷാർത്ഥം പുറത്തുപോയിരുന്ന അവസരത്തിൽ ചില സാഹസികന്മാർ ധ്യാനത്തിൽ ലയിച്ചിരുന്ന വെങ്കടരാമന്റെ പുറത്തു മൂത്രമൊഴിച്ചു. ഈ സംഭവത്തിൽ തരിമ്പും ഭാവഭേദം തപസ്വിയിൽ അങ്കുരിച്ചില്ല. ശല്യങ്ങളിൽനിന്നു മോചനം പ്രതീക്ഷിച്ചു 'അണ്ണാമലതമ്പിരാൻ' എന്നാളുടെ നിർദ്ദേശാനുസാരം വെങ്കടരാമൻ "ഗുരുമൂർത്തം" എന്ന സ്ഥലത്തേക്കു മാറിത്താമസിച്ചു, കഠിനവും അവിശ്രമവുമായ തപം തുടങ്ങി. ഉറുമ്പുകൾ, ചെറുപ്രാണികൾ, ഈച്ചകൾ ദേഹത്തിൽക്കൂടി കയറിയിറങ്ങുന്നതും, മുടിയും നഖവും വളർന്നു നീണ്ടുപോകുന്നതും ദൃഢനിഷ്ഠനായ തപസ്വി അറിഞ്ഞില്ല.

'മൌനസ്വാമി'യെ അഥവാ 'ഗുരുമൂർത്തം സ്വാമി'യെപ്പറ്റിയുള്ള ശ്രുതി കർണ്ണാകർണ്ണികയാ തിരുവണ്ണാമലയിലും പരിസരങ്ങളിലും പ്രചരിച്ചുതുടങ്ങി; പ്രേക്ഷകന്മാരുടെ സംഖ്യയും ക്രമാതീതമായി വർദ്ധിച്ചുതുടങ്ങി. അഭിലാഷപൂർത്തിക്കു വരങ്ങൾ വാങ്ങുവാൻ ചിലർ; ഐശ്വര്യം വർദ്ധിക്കുവാൻ അനുഗ്രഹത്തിനായി ചിലർ; ചിലർ ജ്ഞാനസമ്പാദനത്തിന്ന്; ചിലർ ഉപദേശം ലഭിക്കുവാൻ. ഇങ്ങിനെ തപസ്വിയെ സന്ദർശിക്കുവാൻ പ്രേക്ഷകന്മാരും പരിചരിക്കുവാൻ ഭക്തജനങ്ങളും കൂടിക്കൊണ്ടിരുന്നു. ഇവരിൽ, സ്വാമിയെ അനവരതം ശുശ്രൂഷിച്ചുകൊണ്ടിരുന്നതു, 'പഴനിസ്വാമി' എന്ന ഒരു മലയാളിയാണ്. അണ്ണാമല തമ്പിരാൻ, തപസ്വിയെ ഈശ്വരവിഗ്രഹംപോ

ലെ സുഗന്ധതൈലങ്ങൾ പൂശി അഭിഷേകം ചെയ്യാനും, നൈവേദ്യം വെച്ചു പൂജിക്കുവാനും നിശ്ചയിച്ചു; അതിന്നായി സന്നാഹങ്ങൾ നിൎവ്വഹിച്ചു. ഈ സംരംഭത്തിൽ പ്രീതിയില്ലാതിരുന്ന തപസ്വി, "ഈ ശരീരത്തിന്നു രക്ഷണം മാത്രമേ ആവശ്യമായിട്ടുള്ളു" എന്നു ചുമരിൽ എഴുതുകയും, തമ്പിരാൻ പൂജക്കു മുതിൎന്നപ്പോൾ പ്രസ്തുത വാക്യം ചൂണ്ടിക്കാണിക്കുകയും ചെയ്തു. ഈ ലിഖിതംമൂലം 'ഗുരുമൂൎത്തസ്വാമി' വിദ്യാസമ്പന്നനാണെന്നു ജനപ്രസിദ്ധമായി. തപസ്വിയെ സന്ദൎശിച്ചുകൊണ്ടിരുന്നവരിൽ, 'വെങ്കടരാമയ്യർ' എന്ന ഭക്തനും വൃദ്ധനുമായ ഒരു താലൂക്കു ശിരസ്തദാർ തപസ്വിയുടെ പൂൎണ്ണവിവരം അറിയിക്കുവാൻ അഭ്യൎത്ഥിച്ചു; മറുപടിയില്ലായ്കയാൽ, നിരാഹാരവ്രതംകൊണ്ടു നിൎബ്ബന്ധിച്ചു. തന്മൂലം "വെങ്കടരാമൻ, തിരുച്ചുഴി" എന്നു തപസ്വി എഴുതിക്കാട്ടുകയും ചെയ്തു.

ഒരിക്കൽ, ഗുരുമൂൎത്തത്തിൽ വെങ്കടരാമൻ പരിചാരകന്മാർ ആരുമില്ലാതെ വെളിയിൽ ഏകനായി ഇരിക്കുകയായിരുന്നു. അപ്പോൾ പുറത്തുനിന്നിരുന്ന പുളിമരങ്ങളിൽനിന്നു കായ് പറിക്കുവാൻ ഏതാനും കള്ളന്മാർ അവിടെ വന്നു. മൌനവ്രതി പൂണ്ടിരിക്കുന്ന തപസ്വിയെ കണ്ടു, കള്ളപ്പാൽ കണ്ണിൽ വീഴ്ത്തുവാൻ അവർ തമ്മിൽ തമ്മിൽ സംസാരിച്ചുതുടങ്ങി. ഇതെല്ലാം കേട്ടുകൊണ്ടിരുന്ന വെങ്കടരാമൻ ഒരക്ഷരം മിണ്ടുകയോ സഹായത്തിന്നാളില്ലായ്കയാൽ ദേഹരക്ഷാൎത്ഥം സ്ഥലം വിടുവാൻ തയ്യാറാകുകയോ ചെയ്തില്ല. പ്രത്യുത, നിരുദ്വേഗചിത്തനായിത്തന്നെ ഇരുന്നു. എന്നാൽ, ഏതോ ഒരു അദൃശ്യശക്തി

യുടെ പ്രേരണയാലെന്നപോലെ, തസ്കരന്മാർ ഈ സാഹസസംരംഭങ്ങളിൽനിന്നു സ്വയം പിൻവാങ്ങുകയാണുണ്ടായതു. ഈ സംഭവത്തോടുകൂടി 'മൌനസ്വാമി' യോടുള്ള കൂറും ബഹുമതിയും ജനങ്ങൾക്ക് കൂടിക്കൂടിവന്നു. ഒരു വർഷത്തിൽപരം 'ഗുരുമൂർത്ത'ത്തിൽ താമസിച്ചതിന്റെ ശേഷം, സന്ദർശകന്മാരുടെ ബാഹുല്യവും തജ്ജന്യമായ ക്ലേശവും മൂലം സമീപത്തുള്ള 'മാന്തോപ്പി' (Mango Grove) ലേക്കു തപസ്വിയും പരിചാരകനും മാറിത്താമസിച്ചു. കൂടാതെ, ഈ സ്ഥലത്തിന്റെ ഉടമസ്ഥനായ 'വെങ്കടരാമനായ്ക്കരു'ടെ അനുമതികൂടാതെ ആരേയും തപസ്വിയെ സന്ദർശിക്കുവാൻ അനുവദിച്ചിരുന്നതുമില്ല. ഇങ്ങിനെ, ആറുമാസം ഇവിടെ താമസിച്ചു. ഈ അവസരത്തിൽ സംസ്കൃതം, തെലുങ്ക്, മലയാളം എന്നീ ഭാഷകളിലുള്ള മതഗ്രന്ഥങ്ങൾമൂലം പ്രസ്തുത ഭാഷകളിൽ സാമാന്യമായ പരിജ്ഞാനം സ്വാമി സ്വയം സമ്പാദിക്കുകയും ചെയ്തു.

'ഗുരുമൂർത്ത'ത്തിൽ, തപസ്വിയുടെ ദിനചര്യ വിസ്മയനീയമായിരുന്നു. സന്ദർശകന്മാരുടെ ബഹളങ്ങളിൽപ്പെട്ട് മനസ്സു അലയാതിരിപ്പാൻ എപ്പോഴും കഠിനമായ തപോനിഷ്ഠ വെങ്കടരാമൻ അനുഷ്ഠിച്ചുപോന്നു. ആഹാരം, ദേഹത്തെ നിലനിർത്തുവാൻ പര്യാപ്തമാംവിധം, വളരെ ലഘുവായേ ഭക്ഷിച്ചിരുന്നുള്ളൂ. തന്മൂലം, വെറും അസ്ഥിപഞ്ജരംപോലെ ദേഹം ശോഷിച്ചുവശായി. വിസർജ്ജനം യഥാക്രമം ഇല്ലാതായി; തനിയെ എഴുന്നേല്ക്കുവാൻപോലും സാദ്ധ്യമല്ലാതായി. ഒരിക്കൽ എഴുന്നേററു വാതുക്കൽ എത്തുകയും ശരീരശക്തിയില്ലായ്കയാൽ വീഴുവാൻ ഭാവിക്കുകയും

ഉടനെ, വിശ്വസ്തപരിചാരകനായ പഴനിസ്വാമി സഹായത്തിന്നെത്തി, ആപത്തിൽനിന്ന തപസ്വിയെ രക്ഷിക്കുകയും ചെയ്തു. ശരണീയമായ സനാതനസത്യത്തെ ആരായുവാൻ ദേഹത്തെപ്പോലും അഗണ്യമാക്കി നിൎവ്വിഘ്നം ചെയ്യുന്ന മഹത്തായ തപോവഹ്നിയിൽ, മനുഷ്യലോകത്തിന്റെ അഹങ്കാരവും ഭൗതികഭ്രമവും, ഹാ! ഭസ്മീകൃതമാകുന്നു.

---

## അഞ്ചാം അദ്ധ്യായം.

# മാതൃശാസനം.

ഇത്ഥമന്യതതികണ്ടുകാണ്മതി-
ല്ലത്തനമൊരു സാൎവ്വഭൌമനിൽ ;
ചിത്തമാംവലിയവൈരികീഴമ-
ൎന്നതാൽതീൎന്നയമിതന്നെ ഭാഗ്യവാൻ.

മഹാകവി കുമാരനാശാൻ.

ഉന്നതമായ അദ്ധ്യാത്മികവൃത്തിയോടുകൂടി, തിരുച്ചുഴിയിലെ വെങ്കടരാമൻ തിരുവണ്ണാമലയിൽ ജീവിച്ചിരിപ്പുണ്ടെന്നുള്ള വൎത്തമാനം 1898 ആഗസ്റ്റ്മാസത്തിൽ മധുരയിലിരുന്ന ഇളയച്ഛന്റെ ചെവിയിൽ എത്തി. 1896-ലെ വേർപാടിന്നുശേഷം ബാലനെ തേടിപ്പിടിക്കുവാൻ ധാരാളം പണനഷ്ടവും ക്ലേശവും വീട്ടുകാർ സഹിച്ചു. എല്ലാം ശ്രമങ്ങളും നിഷ്ഫലവുമായി. അഥവാ, ലോകത്തിന്നു വിജ്ഞാനസുന്ദരമായ ധൎമ്മോപദേശം നല്കി ലോകാചാൎയ്യനായി പ്രശോഭിക്കേണ്ടതായ ബാലനെ, മനുഷ്യന്റെ വ്യാമോഹബുദ്ധിയാൽ ബന്ധിച്ചുനിൎത്തുവാൻ എങ്ങിനെ സാധിക്കും ? ഒരു ദീൎഘകാലത്തേക്കു വെങ്കടരാമനെപററി ആൎക്കും ഒരറിവും ഉണ്ടായിരുന്നില്ല. ദീൎഘകാലത്തെ വിരഹതാപത്തോടുകൂടിയ മാതാവിന്ന്, ഒരു മാനനീയപദവിയിലെത്തിയ സ്വപുത്രന്റെ വൎത്തമാനം അമൃതനിഷ്യന്ദിയായി തോന്നി. ഏറെ താമസിയാതെ, വെങ്കടരാമനെ കൂട്ടിക്കൊണ്ടുവരു

വാനുള്ള ഉദ്ദേശ്യത്തോടും ഒരു ഭക്തനോടുംകൂടി ഇളയചരനായ "നെല്ലയപ്പർ" തിരുവണ്ണാമലയിൽ 'മാന്തോട്ട'ത്തിൽ എത്തി. എന്നാൽ, സ്വാമിയെ സന്ദർശിക്കുവാൻ ആരേയും അനുവദിക്കരുതെന്നു പ്രത്യേകം നിഷ്കർഷയുണ്ടായിരുന്നതിനാൽ, 'നെല്ലയപ്പർ' സ്വന്തം പേരെഴുതിയ ഒരു ലിഖിതം പരിചാരകൻവശം സ്വാമിക്കു എത്തിക്കുകയും, സ്വാമിജി പ്രവേശനം അനുവദിക്കുകയും ചെയ്തു.

'നെല്ലയപ്പർ' പ്രവേശിച്ചു; അദ്ദേഹം അവിടെ കണ്ട കാഴ്ച എന്തായിരുന്നു ? കോമളാകാരനായി, അലങ്കാരവിഭൂഷിതനായി, എല്ലാവരുടേയും കണ്ണിലുണ്ണിയായി, എല്ലാ സുഖത്തോടുംകൂടി ജീവിച്ചുപോന്നിരുന്ന വെങ്കടരാമൻ കീറത്തുണികൊണ്ടു നഗ്നതമറച്ച്, മുടിയും നഖവും വളർന്നു, പരമ ദയനീയഭാവത്തിൽ ജീവിക്കുന്ന ഹൃദയഭേദകമായ കാഴ്ച കണ്ടു ഇളയചരന്റെ കണ്ണുകളിൽ നീർത്തുള്ളികൾ നിറഞ്ഞു ! വെങ്കടരാമന്റെ സമുന്നതമായ ആത്മീകവൃത്തിയിൽ അദ്ദേഹം പരിതോഷിച്ചു. എന്നാൽ, ഈ ദുഃസ്ഥിതിയിൽ ജീവിക്കുന്നതിൽ വിഷാദപ്പെടുകയും, ഈ സമാദരണീയമായ താപസീകവൃത്തി സ്വദേശത്തിൽ നിർവ്വഹിക്കാമെന്നു പറയുകയും ചെയ്തു. ഈ അഭിപ്രായത്തെ എത്രതന്നെ ദൃഢതരമായി പറഞ്ഞിട്ടും, മൌനവൃത്തി അവലംബിച്ചിരുന്ന വെങ്കടരാമൻ, തിരമാലകൾ അടിക്കുന്ന കരിങ്കല്ലുപോലെ, നിശ്ചഞ്ചലനായി ഇരുന്നതേയുള്ളു. വെങ്കടരാമന്റെ തീവ്രമൌനം, നെല്ലയപ്പരെ നിരാശാഭരിതനാക്കി, അദ്ദേഹം സ്വദേശത്തേക്കു മടങ്ങിപ്പോയി.

നെല്ലയപ്പരുടെ പരിശ്രമം കേവലം നിഷ്പ്രയോജനമായെന്നു ഗ്രഹിച്ചപ്പോൾ, തപസ്വിയുടെ മാതാവായ അഴകമ്മ, മൂത്തപുത്രനായ നാഗസ്വാമിയൊന്നിച്ചു, ക്രിസ്തുമസ്സ് വേളയിൽ തിരുവണ്ണാമലയിൽ എത്തി. ഈ അവസരത്തിൽ സ്വാമി വിശ്രമിച്ചിരുന്നതു് 'പവിഴക്കുന്നു്' എന്ന സ്ഥലത്തായിരുന്നു. സ്വന്തം ഗൃഹത്തിൽ എത്രയോ മേന്മയോടും വളരെ സുഖത്തോടും കൂടി ജീവിച്ചുപോന്ന വെങ്കടരാമൻ, വളർന്നു് ജടപിണഞ്ഞ മുടിയോടും അഴുക്കുപുരണ്ട മേനിയോടുംകൂടി ഒരു ശിലാതലത്തിൽ കിടക്കുന്ന അനാർദ്രകമായ കാഴ്ചയാണു്, അഴകമ്മയുടെ ദൃഷ്ടിയിൽ പതിഞ്ഞതു. മാതൃസഹജമായ മധുരസ്വരങ്ങളാൽ വികൃതവേഷത്തോടുകൂടിയ സ്വപുത്രനെ അവർ തിരിച്ചറിഞ്ഞു; വീട്ടിലേക്കു തിരിച്ചുപോരുവാൻ ശഠിച്ചു. എന്നാൽ, വെങ്കടരാമൻ മൌനംതന്നെ പൂണ്ടിരുന്നു. ഒരു പുത്രന്റെമേൽ മാതാവിനുള്ള സർവ്വ സ്വാധീനബലവും അഴകമ്മ വെങ്കടരാമനിൽ അന്നദിനം പ്രയോഗിച്ചുകൊണ്ടിരുന്നു. ഒരിക്കൽ ശാസിക്കും; ഒരിക്കൽ മധുരപലഹാരങ്ങൾ കൊണ്ടുവന്നു സമർപ്പിക്കും; ഒരിക്കൽ പുത്രവാത്സല്യത്തെ കണ്ണുനീർധാരകൊണ്ടു കവിൾത്തടങ്ങളിൽ രേഖപ്പെടുത്തും. എല്ലാംതന്നെ, 'കാനനചന്ദ്രിക'പോലെ, നിഷ്ഫലമായി. മാതാവിന്റെ ഈ കഠിനവ്യഥ, അന്തേവാസികൾ ആവർത്തിച്ചു പറഞ്ഞപ്പോൾ, തന്റെ ദൃഢതരമായ മൌനവ്രതത്തിനെ ലംഘിക്കാതെ താഴെ പകർത്തുംവിധം ഒരു കത്തു് സ്വാമി തമിഴിൽ എഴുതിക്കൊടുത്തു.

"പൂർവ്വജന്മങ്ങളിലെ കർമ്മഗതിക്കനുസരിച്ചു വിധിക്കപ്പെട്ട പ്രാരബ്ധകർമ്മം ഓരോ ജീവാത്മാക്കളും അനുഭവിക്കേണ്ടതായിവരുന്നു. എത്രതന്നെ ശ്രമിച്ചാലും വിധിയല്ലാത്തതു അനുഭവിക്കുവാൻ സാധിക്കുകയില്ല. അനുഭവിക്കേണ്ടതെന്തോ, എത്രതന്നെ തടഞ്ഞാലും അതു് അനുഭവിക്കാതെയും നിർവ്വാഹമില്ല; നിശ്ചയംതന്നെ. അതുകൊണ്ടു്, വരുന്നതുവരട്ടെ; എല്ലാം സഹിച്ചു് മൌനം അവലംബിക്കുന്നതാണു ശ്രേഷ്ഠം."

പുത്രന്റെ ഈ ആത്മികരഹസ്യം അമ്മക്കു രുചിക്കുമായിരിക്കാം; അഥവാ, രുചിക്കുകയില്ലായിരിക്കാം. എന്തുതന്നെയായാലും, ആശാശൂന്യമായ ഹൃദയത്തോടുകൂടി, അവർ മൂത്തപുത്രനൊന്നിച്ചു സ്വഗ്രാമത്തിലേക്കു മടങ്ങിപ്പോയി. ഇങ്ങിനെ മാതൃബന്ധത്തെക്കൂടി പരിഹരിക്കുന്ന തീവ്രതരമായ വൈരാഗ്യത്തോടും, ഇങ്ങിനെ ബാഹ്യസുഖങ്ങൾ വെറും മിഥ്യയായിക്കാണുന്ന അത്യുൽകൃഷ്ടമായ അദ്ധ്യാത്മികഋദ്ധിയോടുംകൂടി പരിലസിക്കുന്ന 'മൌനസ്വാമി'യെ, ജനങ്ങൾ അനുദിനം കൊണ്ടാടുവാനും ആദരിക്കുവാനും തുടങ്ങി.

മാതാവും ജ്യേഷ്ഠനും തിരികെ പോയതിന്റെ ശേഷം, സ്വാമി അരുണാചലമലയിലേക്കു് മാറിതാമസിച്ചു. അരുണാചലമലയിൽ—സ്വപിതാവിന്റെ വസതിയിൽ— 'നമഃശിവായഗുഹ' 'വിരൂപാക്ഷഗുഹ' 'സദ്ഗുരുഗുഹ' 'മുലപ്പാൽത്തീർത്ഥം' എന്നീ പല ഗുഹകളിലുമായി സ്വാമി മാറിതാമസിച്ചുകൊണ്ടിരുന്നു. എവിടെയിരുന്നാലും

ജനങ്ങൾ അവിടവിടെ ചെന്നു സ്വാമിയെ ദർശിച്ചുകൊണ്ടിരുന്നു. സ്വാമിയെ ദർശിക്കുന്നതിന്നു ചിലർ ഒരു നിരക്ക് നിശ്ചയിച്ചു പിരിവെടുക്കുവാൻ തുടങ്ങി. ഈ നയം അനാശാസ്യമല്ലായ്കയാൽ അവരിൽനിന്നും രക്ഷപ്രാപിക്കുവാൻ മറ്റൊരിടത്തേക്കു സ്വാമി മാറിത്താമസിക്കേണ്ടതായിവന്നു. ഓരോ ദിവസം പോകുംതോറും സ്വാമിയുടെ നേരെ ജനങ്ങൾക്ക് ആദരവും പ്രേമവും ഉൽഭവിച്ചു തുടങ്ങി. ഫലമൂലങ്ങൾ, പഴങ്ങൾ, മധുരപലഹാരങ്ങൾ തുടങ്ങിയ കാഴ്ചകളോടുകൂടി ധാരാളം സന്ദർശകന്മാർ അരുണാചലമലയിൽ അനുദിനം വന്നുകൊണ്ടിരുന്നു. സന്ദർശകസംഘത്തെ സ്വീകരിക്കുന്നതിലും, ശുശ്രൂഷിക്കുന്നതിലും സ്വാമിയുടെ അന്തേവാസികൾ പ്രദർശിപ്പിച്ചുകൊണ്ടിരുന്ന ഉത്സാഹം വളരെ ശ്ലാഘ്യവും ഹൃദ്യവുമായിരുന്നു. ഈ സന്ദർഭത്തിലാണു, സ്വാമികൾ, അദ്ധ്യാത്മികപരമായി ആദ്യത്തെ കവിതയായ "അക്ഷരമണിമാല" രചിച്ചതെന്നും സ്മരണീയമാണു.

സ്വാമിയുടെ വൈരാഗ്യത്തെ സ്പഷ്ടീകരിക്കുന്ന ഒരു സ്മരണീയസംഭവം ഈ സന്ദർഭത്തിലുണ്ടായി. ഗുരുക്കന്മാക്ക് ശിഷ്യന്മാർ ദക്ഷിണ സമർപ്പിക്കുക എന്ന ഒരു പതിവുണ്ട്. സ്വാമിയുടെ ആദ്യത്തെ ശിഷ്യപദം സ്വയം സ്വീകരിച്ച ഉദ്ദണ്ഡിനയനാർ സ്വന്തം വസ്തുക്കൾ വിറ്റ്, 100ക. സ്വാമിക്ക് ദക്ഷിണയായി കാഴ്ചവെച്ചു. ഈ ദക്ഷിണ സ്വാമി പാടെ നിരസിക്കുകതന്നെചെയ്തു. ശിഷ്യൻ ഈ തുക, സ്വാമിയുടെ അറിവുകൂടാതെ മറ്റൊരു സതീർത്ഥ്യനെ ഏല്പിച്ചു. ഇങ്ങിനെ, കുറെകാലത്തേക്കു ഈ സം

ല്യ ഉപയോഗമില്ലാതിരുന്നു. ഇതിലിടക്കു, സ്വാമി തമിഴിലേക്കു വിവർത്തനംചെയ്തു 'വിവേകചൂഡാമണി' എന്ന ഗ്രന്ഥത്തെ മുദ്രണംചെയ്യാൻ പ്രസ്തുതസംഖ്യ പ്രയോജനപ്പെട്ടു. വളരെ ഉൽകൃഷ്ടമായ ഒരു കാര്യത്തിലേക്ക് ദക്ഷിണ പ്രയോജീഭവിച്ചതിൽ ഗുരുഭക്തനായ നയിനാർ സന്തോഷിക്കുകയും ചെയ്തു. സ്വന്തം ശിഷ്യൻ സ്വമനസ്സാലെ നല്കിയ ദക്ഷിണയായ ഒരു വലിയസംഖ്യപോലും ആസക്തിയോടുകൂടി അഭിവീക്ഷിക്കാതെ പരമമായ വിരക്തിയോടുകൂടി നിരസിച്ചു ഏകസംഗതി, മൌനസ്വാമിയുടെ അപാരമാഹാത്മ്യത്തെയും മഹത്തായ ത്യാഗശീലത്തെയും അളക്കുവാനുള്ള മാനദണ്ഡമായി സ്വീകരിക്കാവുന്നതാണ്.

## ആറാം അദ്ധ്യായം.

# മഹൽസാന്നിദ്ധ്യം.

പരിസരശക്തിഗുണത്താൽ മർത്ത്യർ
പരിശുദ്ധരാകും പാപിഷ്ഠർപോലും.

മഹാകവി കുമാരനാശാൻ.

കഴിഞ്ഞ അദ്ധ്യായങ്ങളിൽ 'മൌനസ്വാമി'യുടെ സമാദരണീയമായ തപോചര്യ്യ വിശദപ്പെടുത്തിയല്ലൊ. ഈ പരിരമ്യമായ തപോചര്യ്യ, സ്വാമിയുടെ നിർമ്മലമായ സന്നിധിയിലേക്ക് ജനാവലിയെ ആകർഷിച്ചുതുടങ്ങി. ഈ സമുന്നതമായ ആദ്ധ്യാത്മികവൃത്തി, പണ്ഡിതവര്യനായ * 'കാവ്യകണ്ഠഗണപതിശാസ്ത്രി'യേയും തിരുവണ്ണാമലയിലേക്കു ആകർഷിച്ചു.

പണ്ഡിതവര്യനും ശാസ്ത്രജ്ഞാനവിശാരദനുമായ ഗണപതിശാസ്ത്രി 1878ൽ ജനിച്ചു. പത്താംവയസ്സിൽ സംസ്കൃതത്തിൽ കവിതകൾ രചിക്കുമാറ്, അഗാധമായ പാണ്ഡിത്യം അദ്ദേഹം സമ്പാദിച്ചു. കവികലക്കൂടസ്ഥനായ കാളിദാസന്റെ വിശ്രുതകാവ്യമായ 'മേഘസന്ദേശ'ത്തെ അനുകരിച്ചു 12-ാംവയസ്സിൽ മന്ദാക്രാന്തവൃത്തത്തിൽ 'ഭൃംഗസന്ദേശം' എന്ന ഗ്രന്ഥം ശാസ്ത്രി രചിച്ചു. സംസ്കൃതത്തിൽനിസ്സങ്കോചം സംഭാഷണം ചെയ്യത്തക്ക പ്രഗത്ഭമായ പാണ്ഡിത്യത്തോടുകൂടിയ ശാസ്ത്രിക്ക്, 'നദിയാ' എന്ന സ്ഥലത്തുവെച്ചു സമ്മേളിച്ച പണ്ഡിതസദസ്സിൽനിന്നു,

* ശാസ്ത്രികൾ 1936ൽ സമാധിയടഞ്ഞു.

‘കാവ്യകണ്ഠ’ എന്ന ബഹുമതി നൽകപ്പെട്ടു. ഇങ്ങിനെ
ശാസ്ത്രീയമായും സാഹിത്യപരമായും തനിക്കു സിദ്ധിച്ച
അപാരമായ പാണ്ഡിത്യത്തിൽമാത്രം ശാസ്ത്രിയുടെ ജി
ജ്ഞാസ അവസാനിച്ചില്ല. ഘോരമായ തപസ്സുകൊണ്ട്
വിശ്വാമിത്രൻ അഭിനവസ്വൎഗ്ഗം സൃഷ്ടിച്ചു; ധ്രുവൻ അവി
സ്മരണീയമായ നക്ഷത്രപദവി അലങ്കരിച്ചു. താദൃശമായ
ഒരു ഉൽകൃഷ്ടപദവി ‘കാലാന്തരി’യിലെ ഗണപതിക്കു എ
ന്തുകൊണ്ട് സാദ്ധ്യമല്ല? ഇതായിരുന്നു ശാസ്ത്രിയുടെ പര
മമായ ലക്ഷ്യം. ഈ ലക്ഷ്യത്തിൽക്കൂടി അദ്ദേഹത്തിന്റെ
ചതുരമായ അന്വേഷണബുദ്ധി അനസ്യൂതം പ്രവഹിച്ചു
തുടങ്ങി. അദ്ദേഹം അനേകം പുണ്യതീൎത്ഥങ്ങൾ സന്ദൎശി
ച്ചു; മന്ത്രോപദേശങ്ങൾകൊണ്ട് ജപിച്ചു. ഇങ്ങിനെ, ഈ
ക്രമത്തിൽ ശാസ്ത്രി നിമഗ്നനായിട്ട് വിരാമഹീനമായ വസ
ന്തകാലം പന്ത്രണ്ടു കഴിഞ്ഞു; ഫലപ്രാപ്തിയുണ്ടായില്ല.
ഒടുവിൽ ഹതാശനായിട്ടുകൂടി 1907ൽ തിരുവണ്ണാമലയിൽ
വീണ്ടും തപസ്സുചെയ്യാൻ വന്നുചേൎന്നു.

ആദ്ധ്യാത്മികമാഹാത്മ്യം താൻ നിൎവ്വഹിച്ച സ
ൽകൃത്യങ്ങളും നിഷ്ഫലമായിത്തീരുകയാൽ നിരാശാഭരിത
നായ ഗണപതിശാസ്ത്രി, തിരുവണ്ണാമലയിൽ വിരൂപാക്ഷ
ഗുഹയിൽ വിശ്രമിച്ചിരുന്ന ‘മൌനസ്വാമി’യെ സമീപി
ക്കുകയും ദണ്ഡനമസ്കാരം ചെയ്യുകയും ചെയ്തു. ശോകാകു
ലമായ കണ്ണുകളോടും ഗദ്ഗദസ്വരത്തോടുംകൂടി അദ്ദേഹം
പറഞ്ഞു, “വായിച്ചറിയേണ്ടതായെന്തൊക്കെയുണ്ടോ അ
തെല്ലാം ഹൃദിസ്ഥമാക്കി; വേദാന്തശാസ്ത്രങ്ങൾ പൂൎണ്ണമായി
ഗ്രഹിച്ചു; മന്ത്രങ്ങൾ ജപിച്ചു; പുണ്യതീൎത്ഥങ്ങൾ സന്ദൎശി

ച്ചു; ഇനിയും തപസ്സിനെപ്പററി എനിക്കു അശേഷംപോലും അനുഭൂതി ഉണ്ടായിട്ടില്ല. അതിനായി അങ്ങയെ ശരണപ്പെടുന്നു." പ്രശാന്തസുന്ദരമായ വീക്ഷണത്താൽ 'മൌനസ്വാമി' ശാസ്ത്രിയെ അല്പനേരം നോക്കി. പിന്നീടു ഇപ്രകാരം പറഞ്ഞു :—

"ഞാൻ എന്ന ശബ്ദം എവിടെനിന്നു ഉത്ഭവിക്കുന്നുവൊ ആ ഉത്ഭവസ്ഥാനത്തെ സൂക്ഷ്മമായി നിരീക്ഷിക്കുമ്പോൾ മനസ്സ് അവിടെ ലീനമാകും, അതാണ് തപസ്സ്. ഒരു മന്ത്രം ജപിക്കുമ്പോൾ, ആ മന്ത്രസ്വരം ഉത്ഭവിക്കുന്ന സ്ഥാനത്തിൽ മനസ്സിനെ ലീനമാക്കുന്നതാണ് തപസ്സ്".

"എരിയുന്ന മരാവനങ്ങൾ ത-
ന്നരികിൽ ശീതളനീർതടാകമോ?
തിരതല്ലിയെഴുന്ന സിന്ധുവിൽ
കരയോ? ശാന്തികരം തപോവനം."

അതെ;— ഈ പരിപാവനമായ തപോവനത്തിൽ 'ശാസ്ത്രി' നിത്യസമാധാനത്തിന്റെ കല്യാണദായകമായ അരുണോദയം ദർശിച്ചു. ഈ അനഘമായ ധർമ്മോപദേശത്താൽ അദ്ദേഹം പരിതൃപ്തനായി. 'മൌനസ്വാമി' ഭഗവാനാണെന്നും മഹർഷിയാണെന്നും തെളിപ്പെടുത്തിയും 'രമണൻ' എന്ന നാമധേയം കല്പിച്ചും ഗണപതിശാസ്ത്രി ഏതാനും പദ്യങ്ങൾ അപ്പോൾതന്നെ രചിക്കുകയുണ്ടായി. ഇതിന്റെശേഷം സ്വാമിയും ശാസ്ത്രിയും തമ്മിലുള്ള ഗുരുശിഷ്യബന്ധം അഭേദ്യമായിത്തീർന്നു. സ്വാമിയുടെ സാന്നിധ്യത്തിൽ ശാസ്ത്രിയുടെ പാണ്ഡിത്യം, പൊന്നിനു സൌരഭ്യം സിദ്ധിച്ചപോലെ, പ്രഗുണീഭവിച്ചു.

1908ൽ ശാസ്ത്രി മദ്രാസ്സിനടുത്തുള്ള തിരുവൊററിയൂർ എന്ന സ്ഥലത്തേക്ക തപസ്സുചെയ്യാൻ പോയി. അവിടെ പ്രസിദ്ധമായ ഒരു വിഘ്നേശ്വരക്ഷേത്രമുണ്ട്. ആ ക്ഷേത്രത്തിൽ മൌനവ്രതം സ്വീകരിച്ചു ശാസ്ത്രി തപസ്സാരംഭിച്ചു. വ്രതത്തിന്റെ അവസാനദിവസം ശാസ്ത്രി ക്ഷേത്രത്തിൽ കിടക്കുമ്പോൾ, തന്റെ ഗുരുഭൂതനായ ശ്രീ മഹൎഷികൾ യാദൃച്ഛികമായി ക്ഷേത്രത്തിൽ വരുന്നതായും, സമീപത്തിൽ ആസനസ്ഥനാകുന്നതായും കണ്ടു. ശാസ്ത്രി എഴുന്നേല്ക്കുവാൻ മുതിൎന്നു. പക്ഷെ, ശ്രീമഹൎഷികൾ ശിരസ്സിൽ മുറുകെ പിടിച്ചിരുത്തി. ഈ സ്മരണീയസംഭവത്തെ, ഗുരുവിന്റെ പ്രസാദചിഹ്നമായ 'ഹസ്തദീക്ഷ'യായി ശാസ്ത്രി പ്രസന്നപൂൎവ്വം പരിഗണിച്ചു.

ശ്രീ മഹൎഷികൾ തിരുവണ്ണാമലയിൽ ഇദംപ്രഥമമായി വന്നതു 1896ൽ ആണ്. ഇതിന്റെശേഷം ഈ സ്ഥലം ഇതഃപൎയ്യന്തം വിട്ടിട്ടില്ലെന്നും പ്രസ്താവ്യമാണ്. മേൽപറഞ്ഞ അത്ഭുതകൃത്യത്തെക്കുറിച്ച് ശ്രീ മഹൎഷിയുടെ സന്നിധിയിൽവെച്ച് 1929ൽ ശാസ്ത്രി വിശദീകരിച്ചുകൊണ്ടിരിക്കുമ്പോൾ, ശ്രീ മഹൎഷികൾതന്നെ സ്വന്തം ഭാഷയിൽ ഇതിനെപ്പററി പറഞ്ഞ അനുഭവം ഇവിടെ ഉദ്ധരിക്കുന്നതു സമുചിതവും ആലോചനാമൃതവുമായിരിക്കുമല്ലോ.

“ഞാൻ വിരൂപാക്ഷഗുഹയിൽ വെറുതെ കിടക്കുകയായിരുന്നു; സമാധിയിൽ ലയിച്ചിരുന്നില്ല. ആകസ്മികമായി എന്റെ ദേഹം സ്വയം ഉയൎന്നുപോകുന്നതായി തോന്നി. ഭൂമിയിലുള്ള വസ്തുക്കൾ കാണാതായി. പ്രകാശ

ധോരണിയാൽ ഞാൻ പരിവൃതനായിരിക്കുന്നതായി തോന്നി. പെട്ടെന്നു ശരീരം താഴുവാനും വസ്തുക്കൾ ഗോചരപ്പെടുവാനും തുടങ്ങി. തിരുവൊററിയൂരിൽ ഒരു റോഡിൽകൂടി നടന്നു ഞാൻ ഒരു ക്ഷേത്രത്തിലെത്തുകയും ഗണപതിശാസ്ത്രിയുമായി സംഭാഷണം ചെയ്യുകയും ചെയ്തു. അല്പം കഴിഞ്ഞപ്പോൾ ഞാൻ വിരൂപാക്ഷഗുഹയിൽ, പൂർവ്വസ്ഥിതിയിൽതന്നെ കിടക്കുന്നതായികണ്ടു. ഈ സംഭവത്തെ അപ്പോൾതന്നെ ഞാൻ പഴനിസ്വാമിയോടു പറഞ്ഞിരുന്നു."

മേല്പറഞ്ഞ സംഭവം, ഭൌതികവിജ്ഞാനവാദികൾ അംഗീകരിക്കുകയില്ലായിരിക്കാം. എന്നിരുന്നാലും, ദൈവീകശക്തിയുള്ളവർ പല അത്ഭുതകൃത്യങ്ങളും നടത്തിയതായും നടത്തുന്നതായും പറയപ്പെടുന്നു. ക്രിസ്തുദേവൻ, കുരുടന്നു കാഴ്ച നല്കി. ശ്രീശങ്കരാചാര്യർ പരകായപ്രവേശനം ചെയ്തു. സ്പർശനമാത്രത്താൽ വിവേകാനന്ദസ്വാമിയെ ഈശ്വരദർശനത്തിന്നു പ്രാപ്തനാക്കുവാൻ ശ്രീരാമകൃഷ്ണദേവന്ന് സാധിച്ചു. ഇങ്ങിനെയുള്ള അത്ഭുതസംഭവങ്ങൾ ഭൌതികവിജ്ഞാനവാദികൾ സമ്മതിക്കുകയൊ സമ്മതിക്കാതിരിക്കുകയൊ ചെയ്യട്ടെ. എന്നാൽ, സമ്മതിക്കുന്ന മതചിന്തകന്മാർ ഇപ്പോഴും ധാരാളമുണ്ടെന്നു സമ്മതിക്കാതെ നിർവ്വാഹമില്ല.

ഒരു നോക്കുകൊണ്ടു, ഒരു വാക്കുകൊണ്ടു, ഒരു സ്പർശനംകൊണ്ടു പ്രേക്ഷകന്മാരെ ആകർഷിക്കുവാനും, ആശ്രിതജനങ്ങളെ അനുഗ്രഹിക്കുവാനും ഈശ്വരതുല്യനായ ശ്രീ

മഹർഷികൾക്ക് സാദ്ധ്യമാണ്. മണക്കൊളത്തൂർ എന്ന സ്ഥലത്തുള്ള ലക്ഷ്മി എന്ന സ്ത്രീ, ഭർത്താവും പുത്രീപുത്രന്മാരും മരിക്കുകയാൽ അതീവമായ മനോക്ലേശത്താൽ ശ്രീമഹർഷിയെ ശരണപ്പെടുവാൻ തിരുവണ്ണാമലയിൽ എത്തി. ഇതിനുമുമ്പു ദുഃഖനിവൃത്തിക്കായി ഗോകർണ്ണം മുതലായ പുണ്യസ്ഥലങ്ങളിൽ അവർ സഞ്ചരിച്ചു; ദുഃഖശാന്തി ഉണ്ടായില്ല. ഒടുവിൽ ശ്രീമഹർഷിയെ അവർ സമാശ്രയിച്ചു. സ്വാമികളുടെ അലൌകികമോഹനമായ സന്നിധിയിൽ അവർ നിശ്ശബ്ദമായി കുറെനേരം നിന്നു. പരസ്പരം ഒരക്ഷരംപോലും സംസാരിച്ചില്ല. എങ്കിലും, സൂര്യോദയത്തിലെ ഹിമകണംപോലെ അവരുടെ ക്ലേശം മാഞ്ഞുപോയി. ഒരു മണിക്കൂറിന്നുശേഷം, ശ്രീമഹർഷിയുടെ പരിശുദ്ധസന്നിധിയിൽ നിന്നു അവർ പിൻവാങ്ങിപ്പോന്നു. ഇപ്പോൾ, എച്ചമ്മാൾ എന്ന അപരനാമത്തോടെ, പ്രസ്തുത സ്ത്രീ, ശ്രീമഹർഷിയുടെ അനുഗ്രഹത്തിന്നു പാത്രീഭൂതയായി തിരുവണ്ണാമലയിൽ ജീവിച്ചുവരുന്നു.

മറെറാരു സംഭവം ഈ ഗ്രന്ഥകർത്താവിന്റെ അനുഭവമാണ്. എന്റെ ഏകസഹോദരിയായ അനന്തലക്ഷ്മി 1935 ഡിസംബർമാസത്തിൽ ദീനശയ്യയിൽ ആയി. തൃശ്ശിവപേരൂരിലുള്ള പ്രസിദ്ധന്മാരായ ഭിഷഗ്വരന്മാരുടെ ചികിത്സകൊണ്ട് അവളുടെ രോഗത്തിന്നു ശമനം ലഭിച്ചില്ല. മൂന്നുമാസം രോഗശയ്യയിൽ കിടന്നതിന്റെശേഷം 1936-ൽ 24-ാമത്തെ വയസ്സിൽ അനന്തലക്ഷ്മി സ്വസഹോദരന്മാരോട് അന്ത്യയാത്ര പറഞ്ഞു ഈ ലോകവാസം

വെടിഞ്ഞു. പിതാവിൻെറ മരണകാലത്ത് അനന്തലക്ഷ്മിക്ക് ഒന്നരവയസ്സുപ്രായമായിരുന്നു. അമ്മയുടെ മധുരമായ പരിലാളനയിലും സഹോദരന്മാരുടെ വാത്സല്യപൂർണ്ണമായ ശിക്ഷണത്തിലും അവൾ വളർന്നുവന്നു. പതിനാറാമത്തെ വയസ്സിൽ അമ്മ പരലോകപ്രാപ്തയായി. പിന്നീട്, കുടുംബഭരണം അനന്തലക്ഷ്മിയിൽ ലയിച്ചു. ഒരു വിദ്യാർത്ഥിനിയായിരുന്ന അവൾ കുടുംബഭാരംകൂടി നിഷ്പ്രയാസം സാധിച്ചുപോന്നു. ഒരു മാതാവിൻെറ സ്നേഹവാത്സല്യത്തോടുകൂടി അനന്തലക്ഷ്മി നല്കിവന്നിരുന്ന മധുരമസൃണമായ പരിചരണം, അവളുടെ അകാലമരണത്തോടുകൂടി എനിക്ക് നഷ്ടപ്പെട്ടു. ഈ കഠിനവ്യഥ, ഗ്രന്ഥകർത്താവിനെ സകൃത്യവിമുഖനാക്കി സ്വസഹോദരിയുടെ—ജീവിതത്തിലെ ഏകാവലംബമായി സമാശ്രയിച്ചുപോന്ന പ്രിയസഹോദരിയുടെ—അകാലമായ വേർപാടിൽ തീവ്രദുഃഖിതനായിത്തീർന്ന ഞാൻ, എൻെറ ബാഹ്യകൃത്യങ്ങളിൽനിന്നും പിൻവാങ്ങി, കർത്തവ്യരഹിതനായി പലേടത്തും ചുററി സഞ്ചരിച്ചു. ചിലപ്പോൾ ഏകനായിരുന്ന് സഹോദരിയുടെ ആകർഷകമായ ആകാരശോഭയെ സ്മരിച്ചു വിഷാദിക്കും, ചിലപ്പോൾ അവളുടെ സ്കൂൾപുസ്തകങ്ങൾ നോക്കി കണ്ണുനീർതൂകും. ചിലപ്പോൾ അവളുടെ മധുരമായ സംഭാഷണചാതുരി ചിന്തിച്ചു ദുഃഖിതനായി ചുമ്മാതിരിക്കും. ഇങ്ങിനെ, നീണ്ടുനിന്ന കഠിനമായ ക്ലേശത്താൽ ശരിയായ ആഹാരക്രമമോ ദിനചര്യയോ ഇല്ലാതെ എൻെറ ശരീരം വളരെ ശോഷിച്ചു. സ്നേഹജനങ്ങൾ പലരും എൻെറ ദയനീയമായ ഘോരാവസ്ഥിതിയിൽ പരിതപിച്ചു.

ഈ വ്യഥ രണ്ടുവർഷത്തോളം നീണ്ടുനിന്നു. ക്ലേശനിവാരണാർത്ഥം പല യതിവര്യന്മാരേയും ഞാൻ സന്ദർശിക്കാതിരുന്നില്ല. വിദൂരസ്ഥലങ്ങളിൽപോയി സ്നേഹജനങ്ങളുമായി ദിവസങ്ങൾ, ആഴ്ചകൾ, മാസങ്ങൾതന്നെയും കഴിച്ചു. എങ്കിലും ഈ വ്യസനത്തിന്നു ലേശംപോലും കുറവുണ്ടായില്ല. ഒടുവിൽ, ശ്രീമഹർഷികളെ സന്ദർശിപ്പാനും, അവിടേയും ക്ലേശശാന്തി ലഭിക്കാത്തപക്ഷം വനാന്തരങ്ങളിൽ പ്രവേശിച്ചു ക്രൂരജന്തുക്കൾക്കു ആഹാരസാധനമായിത്തീരുവാനും ഞാൻ തീർച്ചപ്പെടുത്തി. അങ്ങിനെ 1938 ജൂൺമാസം 1-ാംനു- ഉച്ചക്ക് ഞാൻ തിരുവണ്ണാമലയിൽ എത്തി. അനേകം ഭക്തജനങ്ങൾ ശ്രീമഹർഷിയെ വീണുവണങ്ങി ഹാളിൽപോയി ഉപവിഷ്ടരാകുന്നതായി ഞാൻ കണ്ടു. മുമ്പിൽ ദീർഘനമസ്കാരം ചെയ്യുന്ന ജനങ്ങളെ അഭിവീക്ഷിക്കാതെ അചിന്ത്യമായ ശാന്തിയിൽ ശ്രീമഹർഷികൾ ലയിച്ചുകൊണ്ടിരിക്കുന്നതായി എനിക്കു തോന്നി. ഞാൻ ഹാളിൽ വിനയപൂർവ്വം പ്രവേശിച്ചു; ശ്രീമഹർഷിയെ താണു നമസ്കരിച്ചു എഴുന്നേറ്റുനിന്നതോടുകൂടി, അനശ്വരമായ ശാന്തിയും അകൃത്രിമമധുരമായ പ്രേമവും അനുസ്യൂതം പ്രവഹിച്ചുകൊണ്ടിരിക്കുന്നതും ഭാസുരനക്ഷത്രംപോലെ പ്രകാശമേറിയതുമായ കണ്ണുകൾ എന്റെ നേരെ ശ്രീമഹർഷികൾ യാദൃച്ഛികമായി തിരിച്ചു. അവാച്യവും അവർണ്ണനീയവുമായ ആ "ദൃഷ്ടിദീക്ഷ", ദീർഘകാലമായി എന്നിലുണ്ടായിരുന്ന മേൽപറഞ്ഞ തീവ്രവിഷാദത്തെ പാടെ ഭസ്മമാക്കി. ഹാ! അത്ഭുതാവഹമായ വീക്ഷണശക്തി! ആരു

ദിവ്യമായ തേജോധാമത്തിൽനിന്നു ആവിർഭവിച്ച അനുഗ്രഹധോരണിയായി ഞാൻ ഇപ്പോഴും സംസ്മരിക്കുന്നു.

ഈ യാത്രയിൽ, ആശ്രമത്തിലെ ഹൃദ്യമായ ആതിഥ്യം സ്വീകരിച്ചു മൂന്നുദിവസം ഈ എളിയവൻ തിരുവണ്ണാമലയിൽ താമസിച്ചു. അതിഥികളോടൊപ്പം, മഹാപുരുഷനായ ശ്രീമഹർഷികൾ ഭക്ഷണത്തിന്നിരിക്കുന്ന ഹൃദയംഗമമായ കാഴ്ചയും ആസ്വാദ്യമാധുര്യവും ഓർക്കുമ്പോൾ, പൌർണ്ണമിദിവസം സ്വച്ഛനീലിമകോലുന്ന ആകാശവീഥിയിൽ ചിന്നിച്ചിതറി തിളങ്ങുന്ന നക്ഷത്രജാലങ്ങൾക്കിടയിൽ, സാന്ദ്രശീതളമായ വെള്ളിക്കതിരുകൾ വീശി പ്രകാശിച്ചുവിളങ്ങുന്ന സുധാംശുബിംബമാണെന്നു തോന്നുന്നതാണ്.

## ഏഴാം അദ്ധ്യായം.

# തസ്കരശല്യവും മാതാവിന്റെ സമാധിയും.

ലോകമേ! നിൻ ജഠരത്തി—ലില്ല
ഏകാന്തതയൊരിടത്തിൽ.

മഹാകവി കുമാരനാശാൻ.

ശ്രീരമണമഹർഷികളുടെ കീർത്തിയും, ശ്രീരമണമഹർഷികളോട് ജനങ്ങൾക്കു പ്രതിദിനം വർദ്ധിച്ചുകൊണ്ടിരുന്ന മതിപ്പും ആദരവും തിരുവണ്ണാമലയിൽ അധിവസിച്ചിരുന്ന ചില അയഥാർത്ഥസന്ന്യാസികൾക്കു അസൂയക്കും സ്പർദ്ധക്കും പാത്രീഭൂതമായി. അവർ പല വിധത്തിലും സ്വാമികളെ ഉപദ്രവിക്കുവാൻ തുടങ്ങി. ചില സന്ന്യാസികൾ, ശ്രീമഹർഷികൾ അവരുടെ ശിഷ്യനാണെന്നു പ്രചരണം നടത്തി. ചിലർ, ശ്രീമഹർഷികൾക്കു ജ്ഞാനോപദേശം നൽകുവാൻ ഈശ്വരനിയുക്തരായവരാണെന്നു പറഞ്ഞു പരത്തി. ചിലർ സ്വാമികൾക്കുള്ള എഴുത്തുകൾ സൂത്രത്തിൽ കൈവശപ്പെടുത്തി. ചിലർ അദ്ദേഹത്തെ തിരുവണ്ണാമലയിൽനിന്നു വേർപെടുത്തുവാൻ ശ്രമിച്ചു. ഇങ്ങിനെ, വിവിധങ്ങളായ സാഹസകൃത്യങ്ങൾക്കു ശ്രീമഹർഷികൾ മിക്കപ്പോഴും വിധേയനായിരുന്നു. എന്നാൽ, ഈ സംഗതികളെ സ്വാമികൾ വിദ്വേഷപൂർവ്വം സ്മരിക്കുകയോ, ഈ സാഹസികരെ വെറുക്കുകയോ ചെയ്തിരുന്നില്ല.

ഒരിക്കൽ, താൻ ഒരു വലിയ സന്ന്യാസിയാണെന്നു സ്വയം അഹംകരിച്ചിരുന്ന ഒരു സാഹസികൻ ശ്രീമഹ

ഷികളെ ശകാരിക്കുകയും തുപ്പുകയും ചെയ്തു. ഈ സന്ന്യാസി ഈ സംഭവത്തിന്നുശേഷം തീവണ്ടിയിന് രണ്ടാംക്ലാസ്സ മുറിയിൽ യാത്രചെയ്യുകയായിരുന്നു. അതേമുറിയിൽതന്നെ യുവാക്കളായ ഒരു ഭാൎയ്യയും ഭൎത്താവും യാത്രചെയ്തിരുന്നു. തന്റെ അഹങ്കാരങ്ങൾ . ആയാൾ അവരോടും പ്രകടിപ്പിച്ചു; അവർ ഗൌനിച്ചില്ല. സന്ന്യാസിക്കു ഈൎഷ്യയായി. 'തന്നെ മാനിയ്ക്കാത്തതെന്തുകൊണ്ട്?' എന്ന് സന്ന്യാസി അഹംഭാവപൂൎവ്വം ചോദിച്ചതും, കാലിൽനിന്നു ചെരുപ്പൂരി ആ യുവാവു സന്ന്യാസിയെ തുടച്ചയായി പ്രഹരിച്ചതും ഒരു നിമിഷത്തിൽ കഴിഞ്ഞു. തന്മൂലം, വിഷണ്ണനായ സന്ന്യാസി തിരികെ തിരുവണ്ണാമലയിൽ വന്നു ശ്രീ മഹൎഷികളെ തുപ്പിയതിന്റെ പ്രതികൎമ്മമായി, തനിക്കു ലഭിച്ച ഫലത്തെക്കുറിച്ചു വ്യസനപൂൎവ്വം സംസാരിക്കുകയും, തന്നെ എത്രവേണമെങ്കിലും പകരം തുപ്പിക്കൊള്ളുവാൻ ശ്രീമഹൎഷികളോടു താണപേക്ഷിക്കുകയും ചെയ്തു. എന്നാൽ, ശ്രീമഹൎഷികളാവട്ടെ, കരുണാമസൃണമായ വീക്ഷണത്താൽ തന്റെ സഹതാപത്തെ രേഖപ്പെടുത്തുക മാത്രം ചെയ്തു. ഈവിധം നിയതിയുടെ കൎമ്മപരിപാകഹസ്തങ്ങൾതന്നെ പ്രസ്തുത സാഹസികൎക്കു തക്കതായ പ്രതിഫലങ്ങൾ നൽകുകയും, തദ്വാരാ, താദൃശശല്യങ്ങളിൽനിന്നു ശ്രീമഹൎഷികളെ സ്വയം രക്ഷിക്കുകയും ചെയ്തുപോന്നു.

### തസ്കരന്മാരിൽനിന്നുള്ള അസഹനീയ ശല്യങ്ങൾ:-

ശിഷ്യഗണങ്ങളുടെ അത്യന്തപരിശ്രമത്താലും, മഹാമനസ്കരായ പൊതുജനങ്ങളുടെ ഔദാൎയ്യത്താലും കരുണാ

ഛവംകുന്നിൻെറ താഴ്വരയിൽ ഒരു ആശ്രമം നിൎമ്മിക്കുകയും, ശ്രീമഹൎഷികൾ ആശ്രമത്തിലേക്കു മാറിത്താമസിക്കുകയും ചെയ്തു. ഇവിടെവെച്ചു രണ്ടുപ്രാവശ്യം കള്ളന്മാർ കളവു നടത്തീട്ടുണ്ടു്. 1924 ജൂൺമാസം 24-ാംനു- അൎദ്ധരാത്രിയിൽ ആശ്രമത്തിൽ ഭയാനകമാംവിധം കളവു നടന്നു. കള്ളന്മാർ ആശ്രമത്തിൻെറ ജനാലകൾ തല്ലിപ്പൊളിച്ചു ശിഷ്യന്മാരെ ഭീഷണിപ്പെടുത്തുകയും മൎദ്ദിക്കുകയും ചെയ്തു. ശ്രീമഹൎഷികൾ നിൎവ്വികാരമായിത്തന്നെ ഇരുന്നു. ഈ ഭയങ്കരസംഭവം നടന്നുകൊണ്ടിരിക്കുമ്പോൾ ഒരു ശിഷ്യൻ ആശ്രമത്തിൻെറ വാതിൽ തുറന്നു സഹായത്തിന്നായി പുറത്തേക്കു ഓടി. ആ തക്കത്തിൽ കള്ളന്മാർ അകത്തു പ്രവേശിച്ചു. ശ്രീമഹൎഷികൾ വാത്സല്യപൂൎവ്വം വളൎത്തിയിരുന്ന നായ്ക്കളെയും അടിച്ചു പരുക്കേല്പിച്ചു. അന്തേവാസികൾ, കള്ളന്മാരെ ശകാരിക്കുവാൻ തുടങ്ങിയപ്പോൾ ആ പ്രശാന്തമൂൎത്തി, "കള്ളന്മാർ അവരുടെ ധൎമ്മം നടത്തിക്കൊള്ളട്ടെ" എന്നു ശാന്തമായി പറഞ്ഞു. ആശ്രമം ഓലമേഞ്ഞതായിരുന്നു. കള്ളന്മാർ ആശ്രമത്തിന്നു തീവെക്കുവാൻ ശ്രമിച്ചു. "അങ്ങിനെ ചെയ്യരുതു്; ഞങ്ങൾ ആശ്രമം വിട്ടുകൊള്ളാം" എന്നു മന്ദഹാസാന്വിതം പറഞ്ഞു ശ്രീമഹൎഷികൾ പുറത്തേക്കു നടന്നു. മൎദ്ദനംഹേതുവായി കഠിനമായ പരുക്കേററ ഒരു നായയെ ശുശ്രൂഷിക്കുവാൻ ശിഷ്യന്മാരോടു ആജ്ഞാപിച്ചു ശ്രീമഹൎഷികൾ പുറത്തേക്കുനടന്നപ്പോൾ, കള്ളന്മാരിൽ ഒരുവൻ ശ്രീമഹൎഷികളുടെ ഇടത്തെ തുടയിൽ വടികൊണ്ടു ശക്തിപൂൎവ്വം അടിച്ചു.

ശ്രീമഹർഷികൾ ഭയന്നില്ല; ഭീതികൊണ്ട് അഭയം യാചിച്ചി
ല്ല. പ്രത്യുത, സാർവ്വലൌകികമായ സഹാനുഭൂതിയാൽ ക
ർപ്പൂരധാരപോലെ പുഞ്ചിരിതൂകി, സുസ്മേരവദനനായി, അ
പാരമായ ക്ഷമാശീലത്തോടും, അകളങ്കമായ സഹോദരപ്ര
ണയത്തോടുംകൂടി "മററ തുടയിലുംകൂടി അടിച്ചു നിങ്ങൾ
തൃപ്തരാകുക" എന്ന് മൃദുസ്വരത്തിൽ പറഞ്ഞു. ഹാ!
ദേഹമോഹങ്ങളകന്ന സ്പൃകാമ്യമായ ത്യാഗവൈഭവം! സ്പ
കാമ്യമായ സഹാനുഭൂതി! ഈ ദാരുണസംഭവം കണ്ടു ഒരു
ശിഷ്യൻ ഓടിയെത്തി, സ്വന്തം കൈത്തണ്ടകൾ നീട്ടി, ത
ല്ലുകൾ ഏററു ആ വിജ്ഞാനസൂര്യനെ തസ്കരാക്രമണ
ത്തിൽനിന്നും രക്ഷപ്പെടുത്തി. "ആശ്രമം ഒഴിഞ്ഞിരിക്കു
ന്നു" വെന്ന് മഹർഷികൾ കള്ളന്മാരെ അറിയിച്ചു. അ
വർ ഒരു റാന്തൽവിളക്കു പൊലിച്ചു; കൊടുക്കുവാൻ മഹ
ർഷികൾ ശിഷ്യന്മാരോടാവശ്യപ്പെട്ടു. തസ്കരന്മാർ ആശ്രമം
മുഴുവൻ പരിശോധിച്ചു. ഒരു കുബേരസ്ഥാപനമായിരിക്കും
ഈ ആശ്രമം എന്നായിരുന്നു കള്ളന്മാരുടെ പ്രതീക്ഷ.
പരിശോധനകൊണ്ടു, ഈ പ്രതീക്ഷ ശരിയല്ലെന്നു ബോ
ധ്യപ്പെട്ടു. ഒരു കള്ളൻ ശ്രീമഹർഷികളെ സമീപിച്ചു ഉൽ
ക്ഷിപ്തരോഷത്തോടും കർക്കശസ്വരത്തോടുംകൂടി "പണമെ
ല്ലാം എവിടെ നിക്ഷേപിച്ചിരിക്കുന്നു" എന്ന് ഗർജ്ജിച്ചു.
"ഞങ്ങൾ സാധുക്കളാണു, ഭിക്ഷാന്നമാണ് ഏകധനം"
ഇതായിരുന്നു ശ്രീമഹർഷികൾ നല്കിയ ഉത്തരം. ഇങ്ങിനെ
പുലച്ചു രണ്ടുമണിവരെ കയ്യും കണക്കുമില്ലാത്ത അക്ര
മങ്ങൾനടത്തി കള്ളന്മാർ ആശ്രമംവിട്ടു. ഈ വിവരം ഗ്രഹി

ച്ചു രാവിലെ പോലീസുകാർ ആശ്രമത്തിൽ വന്ന് അന്വേഷണം തുടങ്ങി. വഴിയെ ഡപ്യൂട്ടിസൂപ്രഡണ്ടും എത്തി. ഇവരുടെ മുമ്പാകെ ശ്രീമഹർഷികൾ ഒരക്ഷരംപോലും സംസാരിക്കുകയോ തനിക്കുപററിയ പരുക്കിനെപ്പററി പരാതിപ്പെടുകയോ ചെയ്തില്ല; മൌനംതന്നെ വരിച്ചു. പോലിസ്സിൻെറ ഊർജ്ജിതാന്വേഷണത്താൽ കള്ളന്മാരെ പിടികിട്ടുകയും ശിക്ഷിക്കുകയും ചെയ്തു.

ശ്രീമഹർഷികൾക്കു സംഗീതത്തിൽ വളരെ അഭിരുചിയാണു. ഭക്തിസന്ദായകമായ സംഗീതങ്ങൾ ആശ്രമത്തിൽ എപ്പോഴും പാടാറുണ്ട്. ഒരിക്കൽ ഒരു ഭാഗവതർ രൂപലാവണ്യവതികളായ കുറെ യുവതിമാരോടുകൂടി ആശ്രമത്തിൽവന്നു സംഗീതവും നൃത്തവും നടത്തി. ആ സർവ്വാംഗസുന്ദരികളുടെ ആകർഷകമായ സംഗീതത്തിനോ നൃത്തത്തിനോ ശ്രീമഹർഷികളുടെ ഹൃദയത്തെ അപഹരിക്കുവാൻ തരിമ്പും സാധിച്ചില്ല. സംഗീതവും നൃത്തവും അവസാനിച്ചപ്പോൾ, ഉപചാരപരമായി ശ്രീമഹർഷികൾ കൃതജ്ഞത പ്രകടിപ്പിക്കുക മാത്രം ചെയ്തു.

ശ്രീരമണമഹർഷികളുടെ, മേന്മ വഹിക്കുന്ന ആദ്ധ്യാത്മികവൃത്തിയാൽ ആകൃഷ്ടരായ വളരെ കുബേരന്മാർ വളരെ ദാനങ്ങൾ ആശ്രമത്തിലേക്ക് നല്കുവാൻ സദാ സന്നദ്ധരായി വന്നുകൊണ്ടിരുന്നു. ഇവയിൽ ഒന്നെങ്കിലും ശ്രീമഹർഷികൾ സ്വീകരിക്കുകയുണ്ടായില്ലെന്നും സ്മർത്തവ്യമാണ്.

സ്വന്തം ഗൃഹവും സ്വദേശവും വെടിഞ്ഞ് ശ്രീമഹൎഷികൾ തിരുവണ്ണാമലയിൽ വന്നുചേൎന്നിട്ടു വളരെ സംവത്സരങ്ങൾ കഴിഞ്ഞുവല്ലൊ. ഈ ദീൎഘകാലത്തിന്നിടയിൽ സ്വഗൃഹത്തിൽ എന്തെല്ലാം സംഭവിച്ചുവെന്നു പ്രസ്താവിക്കുന്നതു അസംഗതമാകയില്ല. 1900ൽ മഹൎഷികളുടെ ജ്യേഷ്ഠനായ നാഗസ്വാമി കാലധൎമ്മം പ്രാപിച്ചു. തൽസ്ഥലം, അശരണനായിതീൎന്ന അനുജൻ നാഗസുന്ദരം 1902ൽ തിരുവണ്ണാമലയിൽ ശ്രീമഹൎഷികളുടെ സന്നിധിയിൽ വന്നു വാവിട്ടു കരഞ്ഞു. ശ്രീമഹൎഷികൾ, അനുജന്റെ ഭൌതികവിഭ്രമം കണ്ടു പുഞ്ചിരിതൂകിയതല്ലാതെ ഒരക്ഷരംപോലും സംസാരിച്ചില്ല. നിരാശാപൂരിതനായി അനുജൻ സ്വദേശത്തേക്കു മടങ്ങി. ശ്രീമഹൎഷികളുടെ മാതാവ് 1914ൽ കാശി, തിരുപ്പതി മുതലായ പുണ്യസ്ഥലങ്ങളിൽ തീൎത്ഥാടനംചെയ്തു തിരുവണ്ണാമലയിൽ വന്നു. ഇവിടെവെച്ചു അവൎക്ക് വിഷജ്വരം (Typhoid) പിടിപെട്ടു. ശ്രീമഹൎഷികളും ശിഷ്യഗണങ്ങളും അവരെ വളരെ ശ്രദ്ധാപൂൎവ്വം ശുശ്രൂഷിച്ചു. ദീനം ആശ്വാസപ്പെട്ടപ്പോൾ അവർ സ്വദേശത്തേക്കുതന്നെ മടങ്ങിപ്പോയി. 1915-ൽ അനുജന്റെ ഭാൎയ്യ അന്തരിച്ചു. പരമവാൎദ്ധക്യം പ്രാപിച്ച മാതാവു 1916-ൽ വീണ്ടും തിരുവണ്ണാമലയിൽ വന്നു. അനുജനും വഴിയെവന്നു സന്ന്യാസം സ്വീകരിച്ചു "നിരഞ്ജനാനന്ദൻ" എന്ന അപരനാമധേയത്തോടുകൂടി ആശ്രമവാസിയാവുകയും, വാൎദ്ധക്യത്തെ ഗണ്യമാക്കാതെ മാതാവും പുത്രനും, ആശ്രമപരിചരണത്തിലേൎപ്പെട്ടുകയും

ചെയ്തു. ഇതരപരിചാരികമാരോടൊപ്പം മാതാവിന്റെ നേരെ ശ്രീമഹർഷികൾ പ്രത്യേകം ആദരവ് കാണിച്ചിരുന്നില്ല. അവർക്ക് ഇതു വളരെ മനോവ്യഥക്കു കാരണമായി. അവർതന്നെ, ബാഷ്പകണങ്ങളായി രൂപാന്തരപ്പെട്ട ഈ വ്യഥയെ ശ്രീമഹർഷികളെ ഗ്രഹിപ്പിച്ചപ്പോൾ, "എല്ലാസ്ത്രീകളും നമുക്കു മാതാവുതന്നെ; ഒരു വ്യത്യാസവുമില്ല" എന്ന സ്ഫുടാക്ഷരങ്ങൾ മറുപടിയായി ഉച്ചരിച്ചു ശ്രീമഹർഷികൾ മൗനം അവലംബിച്ചു.

1922-ാമാണ്ട് മാർച്ച് മാസത്തിൽ ശ്രീമഹർഷികളുടെ മാതാവ് രോഗശയ്യയിൽ വീണു. ഈ അവസരത്തിൽ ശ്രീമഹർഷികൾ മാതാവിനെ പ്രേമാഞ്ചിതം ശുശ്രൂഷിച്ചുകൊണ്ടിരുന്നു. രോഗത്തിനു ചികിത്സകളും നടത്തിക്കൊണ്ടിരുന്നു. എങ്കിലും, ശമനമുണ്ടായില്ലെന്നു മാത്രമല്ല, രോഗം വർദ്ധിച്ചുകൊണ്ടേയിരുന്നു. മേയ് മാസത്തിൽ അന്ത്യനിമിഷങ്ങൾ സമീപിച്ചു. സ്വമാതാവിന്റെ മാർവിടത്തിൽ ശ്രീമഹർഷികൾ പുണ്യഹസ്തങ്ങൾകൊണ്ട് മൃദുലമായി തടവിക്കൊണ്ടിരിക്കെ, ആ പുണ്യവതി പരമപദം പ്രാപിക്കുകയും ചെയ്തു. മാതാവിന്റെ ദേഹത്തെ സൂക്ഷിച്ചിട്ടുള്ള സ്ഥലത്താണ് മുൻസൂചിപ്പിച്ചിരിക്കുന്ന അരുണാചലപാദാശ്രിതമായ ശ്രീരമണാശ്രമം സ്ഥിതിചെയ്യുന്നത്.

ഇങ്ങിനെ, മൃത്യുവക്ത്രത്തിലേക്കു നയിക്കുമാറ് തസ്കരന്മാരിൽനിന്നുണ്ടായ മർദ്ദനങ്ങളിൽ സ്വയം അവലംബിച്ച മനഃസ്ഥൈര്യവും, തടശിലയെക്കൂടി അലിയിക്കുന്ന രൂപവതികളായ യുവതികളുടെ സംഗീതനൃത്താദികളിൽ

"ഗംഗതന്നിലെ ഓളം"പോലെ അക്ഷോഭ്യമായി കാണപ്പെട്ട മനസ്സാദയും, അവിഭാജ്യമായ കർമ്മപാശത്താൽ ബന്ധിക്കപ്പെട്ട ലോകസഹജമായ മാതൃപ്രേമത്തെപ്പോലും വിസ്മയജനകമാംവിധം വിച്ഛേദിച്ച പരമമോഹനമായ ത്യാഗശീലവും, ശ്രീമഹർഷികളുടെ അദ്ധ്യാത്മികവൃത്തി ഏറ്റവും സമാദരണീയവും വിസ്തൃതഗംഭീരവുമാണെന്നു ലോകത്തെ അസന്ദിഗ്ദ്ധമായി ഗ്രഹിപ്പിക്കുന്നു.

---

എട്ടാം അദ്ധ്യായം.

# ശ്രീനാരായണഗുരുസ്വാമികളുടെ അഭിനന്ദനവും മഹാത്മാഗാന്ധിയുടെ അന്വേഷണവും.

അതുമിതുമല്ലസദർത്ഥമല്ലഹം സ-
ച്ചിദമൃതമെന്നു തെളിഞ്ഞു ധീരനായി;
സദസദിതി പ്രതിപത്തിയററു സത്താ-
മിതിമൃദുവായ് മൃദുവായമർന്നിടേണം.

ശ്രീനാരായണഗുരുസ്വാമികൾ.

ശ്രീരമണമഹർഷികളുടെ സമുന്നതവും പരമോൽകൃഷ്ടവുമായ തപോവൃത്തിയും അനുഷ്ഠാനങ്ങളും കഴിഞ്ഞ അദ്ധ്യായങ്ങളിൽ സംക്ഷിപ്തമായി വിവരിച്ചുകഴിഞ്ഞു. ആദ്ധ്യാത്മികമായ മാധുര്യത്താൽ വാസനാപൂരിതമായ യശസ്സ്, ആര്യാവർത്തത്തെയും അതിക്രമിച്ചു പാശ്ചാത്യരാജ്യങ്ങളിൽപോലും ഇപ്പോൾ വ്യാപിച്ചിരിക്കുന്നു. ചിന്തകന്മാരും തത്വാന്വേഷകരുമായ വളരെ പാശ്ചാത്യപണ്ഡിതന്മാർ ശ്രീമഹർഷികളെ സന്ദർശിക്കുകയും സംശയങ്ങൾ തീർക്കുകയും ചെയ്തുവരുന്നു. ദക്ഷിണേന്ത്യയിലെ ഒരു സുപ്രസിദ്ധ സാമൂഹ്യപരിഷ്കർത്താവും യോഗിവര്യനുമായിരുന്ന ശ്രീനാരായണഗുരുസ്വാമികൾ ശ്രീമഹർഷികളെ സന്ദർശിക്കുകയും, ആനന്ദദായകവും പരിശുദ്ധവുമായ തപോവൃത്തിയിൽ പരിതോഷിച്ചു 'മുനിചര്യാപഞ്ചകം' എന്ന പേരിൽ അഞ്ചു സംസ്കൃതപദ്യങ്ങൾ രചിക്കുകയും, ആ പദ്യാവലി

യിൽ ശ്രീമഹർഷികളുടെ അനന്യമധുരമായ അദ്ധ്യാത്മികനിലയെ മുക്തകണ്ഠം ശ്ലാഘിക്കുകയും ചെയ്തിട്ടുണ്ടെന്ന് ഇവിടെ പ്രസ്താവയോഗ്യമാണ്.

ഏവംവിധം അനുപമമായ ആദ്ധ്യാത്മികവൃത്തിയാൽ നമസ്കരണീയമായ ഒരു ഉയർന്ന പദവിയെ സ്വയം പ്രാപിച്ചിരിക്കുന്ന ശ്രീമഹർഷികൾ ആര്യാവർത്തത്തിന്റെ ശാശ്വതധനമായ "ഉൽകൃഷ്ടചിന്തയും ലഘുജീവിതവും" ജീവിതത്തിൽ പ്രത്യക്ഷരം അനുഷ്ഠിച്ചുപോരുന്നു. പ്രേക്ഷകന്മാരിലും അതിഥികളിലും, എന്തിന്? സർവ്വചരാചരങ്ങളിലും 'ഗുരുലഘുഭേദം' ശ്രീമഹർഷികൾക്കു അശേഷവും ഇല്ല. കുരങ്ങ്, കാക്ക, ചെറുകിളികൾ, അണ്ണാൻ, നായ, പശു എന്നീ പക്ഷിമൃഗാദികളും മുടിചൂടുന്ന മന്നവനും, ഭിക്ഷാന്നം ഇരക്കുന്ന ദരിദ്രനും, അഭേദ്യമായ ആത്മൈക്യത്താൽ, ഒരേ അഗ്നികുണ്ഡത്തിലെ സ്ഫുരണങ്ങൾപോലെ സാർവ്വത്രികമായ സഹോദരപ്രണയത്തോടും പരിശുദ്ധവിചാരത്തോടുംകൂടി ശ്രീമഹർഷികളുടെ മഹാസന്നിധിയിൽ പരിവർത്തിക്കുന്നു. ലോകത്തിന്റെ അപാരമായ ഭക്ത്യാദരപ്രകടനങ്ങൾക്കു സർവ്വഥാ പാത്രീഭൂതനായ ആ മഹാപുരുഷൻ, ഒരു കളിക്കുട്ടിയെപ്പോലെ വെറും കൌപീനംകൊണ്ടു നഗ്നതമറച്ച് ലഘുജീവിതത്തിന്റെ ഉത്തമദൃഷ്ടാന്തമായി ജനമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു; ആശ്രമപരിചാരകന്മാരോടൊപ്പം പാചകത്തിനുള്ള കായ്കറികൾ കണ്ടിക്കുന്നു; ബഹുജനങ്ങളോടൊപ്പം, ബഹുജനങ്ങളിൽ ഒരു വ്യക്തിയായി ഭക്ഷണവേളയിൽ ഭോജനശാലയിൽ ഉപവിഷ്ട

നാകുന്നു. സ്വാൎത്ഥം മുള്ളിന്റെ മുനയോളമില്ല; അഹംഭാവം തരിമ്പുമില്ല. ഇങ്ങിനെ എല്ലാ ജീവരാശികളെയും ഏകമായികാണുന്ന വിസ്തൃതമോഹനമായ സമഭാവനയും, എല്ലാ ഭോഗനിരകളും ആഡംബരപ്രീതിയും സ്വയം പരിത്യജിക്കുന്ന പരമമായ ത്യാഗവൈഭവവും, സൎവ്വോപരി, സൎവ്വോൽകൃഷ്ടമായ ആദ്ധ്യാത്മികഐശ്വൎയ്യവും ശ്രീരമണമഹൎഷികൾ ആൎഷാവൎത്തത്തിന്റെ അനശ്വരസമ്പത്താണെന്നു സ്പഷ്ടമായി തെളിയിക്കുന്നു.

ശ്രീമഹൎഷികളുടെ പരമസാത്വികവും പരമോൽകൃഷ്ടവുമായ താപസികവൃത്തി—ആൎഷസംസ്കാരത്തിന്റെ ഉജ്ജ്വലമാതൃക—സബർമതിയിലെ മഹൎഷിപുംഗവനായ മഹാത്മാഗാന്ധിയെ ആകൎഷിച്ചിരിക്കുന്നു. മഹാത്മജിയുടെ അഭിമതപ്രകാരം, മഹാത്മജിയാൽ നിയുക്തനായി, ബാബു രാജേന്ദ്രപ്രസാദ് പരിവാരാനുചിതനായി, 1938 ആഗസ്റ്റ്മാസത്തിൽ ശ്രീമഹൎഷികളെ സന്ദൎശിക്കുകയും, ആശ്രമത്തിലെ താപസികോചിതമായ ആതിഥ്യം സ്വീകരിച്ച് ഒരാഴ്ചവട്ടം താമസിക്കുകയും ചെയ്തു. “ഞാൻ ഗാന്ധിജിയുടെ അഭീഷ്ടാനുസരണം ഇവിടെ വന്നതാണു; ഗാന്ധിജിക്കു എന്തു സന്ദേശമാണ് നല്കുവാനുള്ളതു” എന്നായിരുന്നു ആശ്രമം വിടുമ്പോൾ ബാബു ചെയ്ത ഹൃദയസ്പൃക്കായ അഭ്യൎത്ഥന. ഇതിന്നു മറുപടിയായി, ശ്രീമഹൎഷികൾ ബാബുവിനോടു സ്നിഗ്ദ്ധകോമളമായ ഭാഷയിൽ പറയുകയാണ്:— “ഒരു സന്ദേശം എന്തിന്നു? രണ്ടുഹൃദയങ്ങളും പാരസ്പരികമായി അറിയുകയും ആശയങ്ങൾ ഗ്രഹിക്കുക

യും ചെയ്യുമ്പോൾ ഒരു സന്ദേഹം എന്തിന്? അവിടെ വർത്തിക്കുന്ന ശക്തിയേതോ ആ ശക്തിതന്നെ ഇവിടെയും പരിവർത്തിക്കുന്നു.”

പരമാചാര്യനും ഉന്നതതപോനിധിയുമായ ശ്രീരമണമഹർഷികൾ, തോക്കോ വാളോ നശീകരണസാമഗ്രികളോ അനുചരസംഘത്തിന്റെ സ്തുതിഗീതങ്ങളോ കൂടാതെയും രാജരാജമകുടം ചൂടാതെയും അഭിരാമവും ആരാധ്യവുമായ ഒരു ഉൽകൃഷ്ടപദവി എങ്ങിനെ പ്രാപിച്ചുവെന്ന് ഭൗതികവിജ്ഞാനവാദികൾ—പാശ്ചാത്യസംസ്കാരപ്രിയന്മാർ അത്ഭുതപ്പെട്ടേക്കാം. അവർക്കുള്ള ഏകവും നിസ്തർക്കവുമായ സമാധാനം ഇതാണ് :—

ശ്രീരമണമഹർഷികളുടെ നിസർഗ്ഗപാവനവും ചൈതന്യസമ്പൂർണ്ണവുമായ ആദ്ധ്യാത്മികവൃത്തി, ആർഷസംസ്കാരത്തിന്റെ പാവനതയേയും ഔന്നത്യത്തേയും ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്ന പ്രസന്നമാതൃകയാണു. അഥവാ, സനാതനമായ സത്യത്താൽ പരിദീപ്തവും, വിമലമായ ധർമ്മാചരണത്താൽ പരിരമ്യവുമായ ആര്യസംസ്കാരാവർണ്ണത്തിലേ, “തേച്ചുമിനുക്കിയാൽ മൂല്യവും കാന്തിയും” സ്വയം വായ്ക്കുന്ന ഇത്തരം അനർഘരത്നങ്ങൾ വിളയുകയുള്ളൂ; സുവിദിതം.

---

# സംഭാഷണങ്ങൾ.

---

മഹാത്മാഗാന്ധിയുടെ നിർദ്ദേശപ്രകാരം ബാബു രാജേന്ദ്രപ്രസാദും ശ്രീമത് ജമൻലാലാജിയും 'ശ്രീരമണാശ്രമ'ത്തിൽ വരികയും, ആശ്രമത്തിലെ അതിഥികളായി ഒരാഴ്ച വട്ടം താമസിക്കുകയും ചെയ്തു. ഇവർ ആശ്രമം വിടുന്ന അവസരത്തിൽ "മഹാത്മാഗാന്ധി ഞങ്ങളെ ഇങ്ങോട്ടയച്ചതാണു. എന്തുസന്ദേശമാണ് ഗാന്ധിജിക്ക് നല്കുവാനുള്ളതു," എന്ന് ബാബു രാജേന്ദ്രപ്രസാദ് ശ്രീരമണമഹർഷികളോട് വിനയാന്വിതം അഭ്യർത്ഥിച്ചു.

ശ്രീമഹർഷികൾ:— "സന്ദേശം എന്തിന്? രണ്ടുഹൃദയങ്ങൾ പാരസ്പരികമായി അറിയുകയും ആശയങ്ങൾ ഗ്രഹിക്കുകയും ചെയ്യുമ്പോൾ ഒരു സന്ദേശം എന്തിന്? അവിടെ വർത്തിക്കുന്ന ആ ശക്തിതന്നെ ഇവിടെയും വർത്തിക്കുന്നു."

പൊതുജനസേവനത്തെ അടിസ്ഥാനമാക്കിക്കൊണ്ട്, "സൽബുദ്ധി" എങ്ങിനെ നിലനിർത്തിക്കൊണ്ടുപോകാമെന്നു ജമൻലാലാജി ശ്രീമഹർഷികളോടു ചോദിച്ചു.

ശ്രീമഹർഷികൾ:— "എല്ലാജീവജാലങ്ങളും അവയുടെ പരിതഃസ്ഥിതികളിൽ ആശയോടുകൂടി ജീവിക്കുന്നു. അതുകൊണ്ടു, എല്ലാററിലും കരുണാപൂർവ്വമായ ബുദ്ധിചെലുത്തേണ്ടതാണു. എന്നാൽ, മനുഷ്യൻ പക്ഷിമൃഗാദികളിൽനിന്ന് പാടെ വിഭിന്നനാണു. അവനുമാത്രമേ ലോകത്തെ ശരിയായ രൂപത്തിൽ

ഗ്രഹിക്കുവാൻ കഴികയുള്ളൂ. ലോകഗതിപ്രകാരം പ്രവർത്തിക്കുവാനും പരിതഃസ്ഥിതികൾ പ്രതികൂലമാണെങ്കിൽ യത്നംകൊണ്ടു ശരിപ്പെടുത്തുവാനും മനുഷ്യനുമാത്രമേ സാധിക്കുകയുള്ളൂ. സ്വന്തം അഭീഷ്ടസാദ്ധ്യത്തിനായി പ്രയത്നിക്കുമ്പോൾ ദീർഘവും വിസ്തൃതവുമായ വീക്ഷണഗതി അവൻ അവലംബിക്കുന്നു. യത്നങ്ങൾ പരാജയപ്പെടുമ്പോൾ, അതെപ്പററി ചിന്തിക്കുന്നു; ശരിയായമാർഗ്ഗം അപ്പോൾ തുറന്നുകാട്ടുകയും ചെയ്യുന്നു.

“നാശരഹിതമായ ശാന്തിയും സമാധാനവും ഗ്രഹിക്കുവാനുള്ള ആഗ്രഹത്തിന്നു, സ്വന്തം രൂപത്തിന്റെ അനശ്വരത്വത്തെ ഗ്രഹിക്കുക എന്നർത്ഥമാകുന്നു. പരിശ്രമംകൊണ്ടു് സ്വന്തംരൂപത്തെ മനുഷ്യൻ ആരായുകയും അറികയും ചെയ്യുന്നു. അങ്ങിനെ അറിഞ്ഞാൽ അറിയേണ്ടതായി എന്തൊക്കെയുണ്ടോ അതെല്ലാം അറിഞ്ഞുകഴിഞ്ഞു.

“മനുഷ്യന്റെ വിശേഷബുദ്ധിക്കുമാത്രമേ ഈ അന്തർമ്മുഖസംശോധനം സാധിക്കുകയുള്ളൂ. നിരന്തരമായ ആത്മസംശോധനാവൃത്തി കൈക്കൊള്ളുന്നപക്ഷം, ഏതോ അദൃശ്യമായ ഒരു ഉപരിവസ്തുവെക്കുറിച്ചു മനുഷ്യനു ജിജ്ഞാസയുണ്ടാകുന്നു. യത്നംകൂടാതെ ആ ഉപരിവസ്തുവെ പ്രാപിക്കാവുന്നതല്ല. വൈരാഗ്യത്തോടുകൂടി യത്നിക്കുമ്പോൾ, സർവ്വാതീതമായ ശക്തിമാത്രം നിലനില്ക്കുന്നതായി അനുഭവപ്പെടുന്നു. ഇതാണു ആത്മസാക്ഷാൽക്കാരം; ഇതാണ് പരിപൂർണ്ണത്വം; ഇതുതന്നെ പ്രാപ്യസ്ഥാനവും.

മനുഷ്യന്റെ വിശേഷബുദ്ധി (സദ്ബുദ്ധി) കൊണ്ടുള്ള പരമമായ പ്രയോജനം ഇപ്പോൾ വ്യക്തമായല്ലോ.”

ലാലാജി:— “ദൈവമേ! എനിക്ക് ധനവും രാജ്യാവകാശവും വേണ്ട. അങ്ങയെ സേവനംചെയ്താൽമതി. എനിക്കുള്ള അപാരമായ സമ്പാദ്യം അതാണ്,” എന്ന് അർത്ഥമുള്ള ഒരു സംസ്കൃതപദ്യംചൊല്ലി; ഈ മാർഗ്ഗം ശരിയല്ലയോ എന്ന് ചോദിച്ചു.

ശ്രീമ:— ശരിയാണ്; തന്നിൽനിന്നു അന്യമായ ഒരു വസ്തുവുണ്ടെന്നു തോന്നുന്നതുവരെ മനുഷ്യനിൽ ആശയും തുടർന്നില്ക്കുന്നു. വിഭിന്നമായവസ്തുവില്ലെന്നു വരുമ്പോൾ ആശ ഇല്ലാതാകുന്നു. ആശ നശിക്കുന്ന അവസ്ഥതന്നെ ബന്ധവിമോചനം അഥവാ മോക്ഷം. നിദ്രയിൽ അന്യമായ ഒരു വസ്തുവെക്കുറിച്ചു ചിന്തയില്ല; തന്മൂലം ആശയുമില്ല. ഉണർന്നിരിക്കുമ്പോൾ അതേപ്പററി വിചാരവും, അതിനെത്തുടർന്നു ആശയും ജനിക്കുന്നു. വസ്തു, അന്യമാണെന്നു ധരിക്കുന്നതുകൊണ്ടാണു വസ്തുവെ സ്വന്തപ്പെടുത്തുവാനുള്ള ആഗ്രഹം ഉണ്ടാകുന്നതു. ഇങ്ങിനെ മനസ്സ്, ആശകളെ തുടർച്ചയായി അനുഗമിച്ചു പുറത്തേക്കു വ്യാപിക്കുന്നു. ദൈവികാനന്ദം തന്നിൽതന്നെ സ്ഥിതിചെയ്യുന്നു എന്ന് അറിയുന്ന ഒരുവൻ തന്റെ പൂർണ്ണരൂപം അറിയുവാൻ മനസ്സിനെ അന്തർമ്മുഖമായി നയിക്കുന്നു. തന്നെപ്പററി, അങ്ങിനെ അറിഞ്ഞാൽ എല്ലാ ആശകളും നിർവ്വഹിക്കപ്പെട്ടു.

ജ. ലാലാജി:— 'സദ്ബുദ്ധി' എന്ന പ്രയോഗം എനിക്കു സുഗ്രാഹ്യമാകുന്നില്ല. അതുതന്നെയല്ലേ 'ബുദ്ധി' എന്ന സംജ്ഞ. നന്മയും സത്യവും ലക്ഷ്യപ്പെടുത്തി ഉത്തമജീവിതം നയിക്കുക എന്നതല്ലേ ഇതിൻെറ വിവക്ഷ. 'സദ്ബുദ്ധി'യെ എങ്ങിനെ കൎമ്മപൂൎവ്വം പ്രായോഗികമാക്കാമെന്നും മനസ്സിലാകുന്നില്ല.

ശ്രീമ:— വ്യക്തിത്വം (ദേഹാഹംബുദ്ധി) നശിക്കുന്നതാണ് സനാതനമായ സത്യത്തെ അറിയുന്ന അവസ്ഥ. ബുദ്ധിവ്യക്തിത്വത്തോടുകൂടി വൎത്തിക്കുന്നു; തന്മൂലം വ്യക്തിത്വബോധം ഉളവാകുന്നു. ഈ ബോധം—ഇത് സദ്ബുദ്ധിയോ അസത്ബുദ്ധിയോ ആയിക്കൊള്ളട്ടെ—ഇല്ലാതായാലേ വ്യക്തിത്വവും ഇല്ലാതാകുകയുള്ളൂ.

ജ. ലാലാജി:— എന്നിരുന്നാലും, ശരിയായ കാൎയ്യങ്ങൾ അറിഞ്ഞു, ശരിയായമാൎഗ്ഗത്തിൽക്കൂടി ചരിച്ചു, ശരിയായ ധൎമ്മം അനുഷ്ഠിക്കാതിരുന്നാൽ മനുഷ്യൻ അധ:പതിക്കുമല്ലൊ.

ശ്രീമ:— വാസ്തവം; ശരിയായമാൎഗ്ഗത്തിൽനിന്ന് വ്യതിചലിക്കാതെ മനസ്സിനെ നിയന്ത്രിക്കുമ്പോൾ സച്ഛക്തി ഉത്ഭവിക്കുന്നു.

ജ. ലാലാജി:— ഈ മാൎഗ്ഗത്തിലും ക്ലേശങ്ങൾ അഭിമുഖീകരിക്കേണ്ടതായി വരുന്നുവല്ലോ. പ്രതിബന്ധങ്ങൾ ജയിക്കത്തക്ക ശക്തി എങ്ങിനെ സമ്പാദിക്കാം?

ശ്രീമ:— ഭക്തികൊണ്ടും അറിവുള്ളവരോടുള്ള സഹവാസം (സത്സംഗം) കൊണ്ടും അതു സാധിക്കും.

ജ. ലാലാജി:—വ്യക്തിത്വം നശിക്കുന്നതാണ് മോക്ഷമെന്നു അങ്ങുന്നു് പറഞ്ഞുവല്ലോ. ഇപ്പോൾ ഭക്തിയും സത്സംഗവുമാണ് മോക്ഷത്തിനുള്ള പന്ഥാവെന്നും പറയുന്നു. ഒരുവൻ ഭക്തനും സത്സംഗതനുമാകുമ്പോൾ അവനിൽ വ്യക്തിത്വം സ്ഥിതിചെയ്യുന്നില്ലേ?

ശ്രീമ:— ജിജ്ഞാസുവായ അന്വേഷകനു ഇതൊരു മാർഗ്ഗം മാത്രം. ഈ പന്ഥാവ് ആശ്രയിച്ചിരിക്കുന്നവൻെറ വ്യക്തിത്വം നശിച്ചിട്ടില്ല. വ്യക്തിത്വം നശിച്ചിരുന്നുവെങ്കിൽ ഈ ചോദ്യം ഉണ്ടാകുകയില്ലായിരുന്നു. ഒരു അന്വേഷകനു ഈ മാർഗ്ഗം വ്യക്തിത്വബോധം ഇല്ലായ്മചെയ്യാൻ ഉപകരിക്കുന്നതാണ്. ഈ ദൃഷ്ട്യാ, പ്രസ്തുതമാർഗ്ഗം വളരെ ശരിയാണ്.

ജ. ലാലാജി:—സ്വരാജ് സമ്പാദിക്കുവാനുള്ള മോഹം ശരിയായിട്ടുള്ളതല്ലേ ?

ശ്രീമ:— ഇങ്ങിനെയുള്ള അഭിലാഷങ്ങൾ സ്വാശ്രയബോധത്തിൻെറ സന്താനങ്ങളാണ്. തൻെറ സ്വന്തം രൂപത്തെ പ്രാപിക്കുവാനുള്ള ദീർഘതരമായ പ്രായോഗികയത്നങ്ങൾ ഒരു വ്യക്തിയുടെ വീക്ഷണഗതിയെ വിസ്തൃതപ്പെടുത്തുമ്പോൾ അയാൾ ദേശീയബോധത്തിൽ ലയിക്കുന്നു. ഈ ബോധം ആയാളെ കർമ്മത്തിലേക്കു നയിക്കുന്ന ആശയായി മാറുന്നു ; ആ കർമ്മം നിഷ്കാമമായും മാറുന്നു.

ജ. ലാലാജി:—ദീർഘകാലത്തെ സമരംകൊണ്ടും ഉഗ്രമായ ത്യാഗംകൊണ്ടും 'സ്വരാജ്' ലഭിക്കുന്നാപക്ഷം, ഈ പ്രസ്ഥാനത്തിന്റെ ജനയിതാവിന്ന് അതിൽ സന്തോഷത്തിന്നും അഭിമാനത്തിന്നും അവകാശമില്ലേ?

ശ്രീമ:—പ്രവൎത്തനത്തിൽ ഏൎപ്പെടുമ്പോൾ അയാൾ ഒരു അതീതശക്തിയിൽ മുഴുകുന്നു; ആ ശക്തിയാണ് തന്നെ പ്രവൎത്തിപ്പിക്കുന്നതെന്നും അറിയുന്നു. പ്രവൎത്തിക്കുക എന്ന ധൎമ്മം അനുഷ്ഠിക്കുകയല്ലാതെ ഫലം കാംക്ഷിക്കരുതു്. അപ്പോൾ കൎമ്മം നിഷ്കാമമായി തീരുന്നു. ഇവിടെ സന്തോഷത്തിന്നും അഭിമാനത്തിന്നും സ്ഥലമില്ല.

ജ. ലാലാജി;—ഒരു പ്രവൎത്തകന്റെ മാൎഗ്ഗം ആക്ഷേപരഹിതമാണെന്നു അവന്നു എങ്ങിനെ തീൎച്ചപ്പെടുത്തുവാൻ കഴിയും?

ശ്രീമ:—പ്രവൎത്തകൻ, തന്നിൽ അന്തൎല്ലീനമായിരിക്കുന്ന ആത്മശക്തിയാലൊ, ഒരു ആദ്ധ്യാത്മികാചാൎയ്യനിലൊ ബന്ധപ്പെട്ടിട്ടുണ്ടെങ്കിൽ അവൻ തീൎച്ചയായും ശരിയായ മാൎഗ്ഗത്തിൽതന്നെ നയിക്കപ്പെടുന്നതാണ്. ആചാൎയ്യന്റെ നിൎദ്ദേശങ്ങൾ ലംഘിക്കുമ്പോളാണ് സംശയങ്ങൾ ഉത്ഭവിക്കുന്നതു്.

ജ. ലാലാജി:—രാജ്യത്തിന്നുവേണ്ടി യത്നിക്കുന്നവൎക്കു തക്കതായ ആരോഗ്യവും ശക്തിയും നൽകി അനുഗ്രഹിക്കുന്ന ഏതെങ്കിലും ദിവ്യശക്തി ലോകത്തിലുണ്ടോ?

ഈ ചോദ്യം വന്നപ്പോൾ ശ്രീമഹർഷികൾ മൌനം അവലംബിച്ചു. ജമൻലാലാജി ചോദ്യം തുടൎന്നു:—

"പുരാതനന്മാരായ മഹാത്മാക്കളുടെ അന്യാദൃശമായ തപോബലം, അവരുടെ പാരമ്പൎയ്യത്തിന്റെ അഭിവൃദ്ധിക്ക ഉപകരിക്കുന്നില്ലേ ?

ശ്രീമ:—ഉവ്വ്, ഉപകരിക്കുന്നു. എന്നാൽ, അതു ആ പാരമ്പൎയ്യത്തിന്നു മാത്രം പ്രയോജനപ്പെടുകയുള്ളു എന്നു അവകാശപ്പെട്ടുകൂടാ. എല്ലാവരും അതിന്റെ ഫലത്തെ തുല്യമായി അനുഭവിക്കേണ്ടവരാണ്. അങ്ങിനെയുള്ള അനുഗ്രഹശക്തി കൂടാതെയാണോ ഇന്നത്തെ യത്നങ്ങൾ നടക്കുന്നതു എന്നു മന്ദഹാസപൂൎവ്വം ചോദിച്ചു.

ജമൻലാലാജിയും ശ്രീമഹർഷികളെ അനുകരിച്ചു മന്ദസ്മിതം ചെയ്തു തുടൎന്നു പറയുന്നു:— ശ്രീമത് ബാബു രാജേന്ദ്രപ്രസാദ്, രാജ്യത്തിന്നുവേണ്ടി വളരെ ത്യാഗങ്ങൾ സഹിക്കുന്ന ഉൽകൃഷ്ടനും സ്വാൎത്ഥത്യാഗിയുമായ ഒരു പ്രവൎത്തകനാണ്. അദ്ദേഹത്തെപ്പോലെയുള്ള വളരെപ്പേരെ രാജ്യത്തിന്നു വളരെ ആവശ്യമാണ്. എന്നിട്ടും, അദ്ദേഹത്തിന്നു പൂൎണ്ണാരോഗ്യമില്ല; ദേഹം മെലിഞ്ഞുവരുന്നു; ക്ഷീണം വൎദ്ധിക്കുന്നു. മാതൃഭൂമിയുടെ ഒരു അരുമസന്താനം ഇങ്ങിനെയുള്ള നിൎദ്ദയപരിചരണത്തിന്നു വിധേയപ്പെടേണ്ടിവരുന്നതു് എന്തുകൊണ്ടാണ് ?

ശ്രീമഹർഷികൾ, ഇതിന്നു സമാധാനമായി അനുഭാവപൂൎവ്വം മന്ദഹസിക്കുകമാത്രം ചെയ്തു.

* * * * *

1908ൽ തിരുവണ്ണാമലയിൽ P. W. സൂപ്പർവൈസറായിരുന്ന രാമസ്വാമി അയ്യർ എന്നാൾ ശ്രീമഹർഷികളെ സന്ദർശിയ്ക്കുകയും, "എനിക്ക് ആന്തരീകമായ സമാധാനമില്ല; ക്രിസ്തു അനേകം ജനങ്ങൾക്ക് രക്ഷ നല്കിയതായി പറയപ്പെടുന്നു; എനിക്ക് ഈ ജന്മത്തിൽ സമാധാനം ഉണ്ടാകുകയില്ലേ" എന്നു ചോദിയ്ക്കുകയും ചെയ്തു.

"സമാധാനമുണ്ടാകും, സമാധാനമുണ്ടാകും" എന്ന് ശ്രീമഹർഷികൾ ഉത്തരം പറഞ്ഞു.

ആശാഗർഭമായ ഈ മറുപടി സൂപ്പർവൈസരെ സമാധാനചിത്തനാക്കി. അദ്ദേഹത്തിന്റെ താമസം മിക്കപ്പോഴും, ഇതിൽപിന്നീട് ശ്രീമഹർഷികളുടെ കൂടെയായി. ഈ സഹവാസത്തെപ്പററി അദ്ദേഹംതന്നെ പറയുന്നു:— ഒരിക്കൽ ഒരു സ്ത്രീ ശ്രീമഹർഷികൾക്ക് കുറെ മധുരപലഹാരങ്ങൾ കൊണ്ടുവന്നു. സ്വാമികൾ, ഇതിൽനിന്ന് ഒരു ഓഹരി എനിക്ക് നല്കി. ഞാൻ സ്വീകരിച്ചില്ല. വളരെ കാലമായി, ശരിയായ ദഹനമില്ലാതെ വെറും കഞ്ഞിമാത്രം ഉപയോഗിച്ച് ഞാൻ ജീവിച്ചുപോരുന്നു. ശ്രീമഹർഷികൾ എന്നെ നിർബ്ബന്ധിച്ചു; ഞാൻ പലഹാരങ്ങൾ ഭക്ഷിക്കുകയും ചെയ്തു. എന്തൊരത്ഭുതം! ഗുരുത്വമുള്ള ഭക്ഷ്യങ്ങൾ ഉപയോഗിച്ചാൽ രാത്രി ഉറക്കമില്ലാതിരുന്ന എനിക്കു അന്നു വളരെ സുഖമായ നിദ്രയുണ്ടായി. അന്നുമുതല്ക്കു ശരിയായ ആഹാരക്രമം കഴിക്കുവാനും സാധിച്ചു. ദീപനക്ഷയംമൂലം വളരെ ചികിത്സകൾ ഞാൻ ചെയ്തു;

ഫലമില്ലായിരുന്നു. ശ്രീമഹർഷികളുടെ അനുഗ്രഹംമാത്രം കൊണ്ട് ആ ദീനം പൂർണ്ണമായി സുഖപ്പെട്ടു.

*　　*　　*　　*　　*

ബ്രഹ്മവിദ്യാസംഘത്തിലെ ഒരംഗമായിരുന്ന രാഘവാചാര്യർ എന്ന സൂപ്പർവൈസർ ശ്രീമഹർഷികളോട് ചില സംശയങ്ങൾ ചോദിക്കുവാൻ പലപ്രാവശ്യവും മോഹിരുന്നു. അദ്ദേഹം ശ്രീമഹർഷികളെ സന്ദർശിക്കുമ്പോഴെല്ലാം സമീപത്തിൽ വളരെപ്പേർ ഉണ്ടായിരിക്കും. അപ്പോഴെല്ലാം സങ്കോചംകൊണ്ട് മടങ്ങുകയും ചെയ്യും. ഒരിക്കൽ ഏതാനും ചോദ്യങ്ങൾതന്നെ ചോദിക്കുവാൻ അദ്ദേഹം തീർച്ചപ്പെടുത്തി.

1. "സന്ദർശകന്മാരിൽനിന്നു അകന്നു ഒരു അഭിമുഖസംഭാഷണത്തിന്നു അങ്ങുന്ന് ദയവായി എനിക്കു അവസരം നൽകുമോ?"

2. "ഞാൻ ഒരംഗമായിരിക്കുന്ന 'ബ്രഹ്മവിദ്യാസംഘ'ത്തെക്കുറിച്ചു അങ്ങയുടെ അഭിപ്രായമെന്താണ്?"

3. "അങ്ങയുടെ ശരിയായ രൂപം ദർശിക്കത്തക്ക അർഹത എനിക്കുണ്ടെങ്കിൽ, കരുണാപൂർവ്വം കാട്ടിത്തരുമോ?"

ഈ ചോദ്യങ്ങൾ ദൃഢതരമായി സങ്കല്പിച്ചു അദ്ദേഹം ശ്രീമഹർഷികളെ സമീപിക്കുകയും ഉപചാരാനന്തരം ആസനസ്ഥനാകുകയും ചെയ്തു. പിന്നീടുണ്ടായ സംഭവത്തെ അദ്ദേഹത്തിന്റെ ഭാഷയിൽതന്നെ ഇവിടെ ഉദ്ധരിക്കാം.

"ഞാൻ ശ്രീമഹർഷികളുടെ സന്നിധാനത്തിൽ ഇരുന്ന അവസരത്തിൽ വളരെ ജനങ്ങൾ ഉണ്ടായിരുന്നു. അത്ഭുതം! അവരെല്ലാം അല്പനിമിഷങ്ങൾക്കുള്ളിൽ കാണാതായി. ശ്രീമഹർഷികളും ഞാനും മാത്രമായി. ഇങ്ങിനെ എൻെറ ചോദ്യത്തിന്ന്, ഞാൻ ചോദിക്കാതെതന്നെ നല്ലപ്പെട്ട സമാധാനം എൻെറ മനസ്സിൽ ശക്തിയായി പതിച്ചു.

എൻെറപക്കലുണ്ടായിരുന്ന ഗ്രന്ഥം 'ഭഗവൽഗീത'യല്ലേ എന്നു ശ്രീമഹർഷികൾ ചോദിക്കുകയും, "ബ്രഹ്മവിദ്യാസംഘം" ഉത്തമമായ നിലയിൽ വേലചെയ്യുന്നുണ്ടെന്നു പറയുകയും ചെയ്തു. ഇങ്ങിനെ രണ്ടാമത്തെ ചോദ്യത്തിന്നും ഉത്തരം ലഭിക്കപ്പെട്ടു.

മൂന്നാംചോദ്യത്തിന്നും സമാധാനം പ്രതീക്ഷിച്ചു ഞാൻ കുറെ സമയം ഇരുന്നു. പിന്നീട്, "ശ്രീകൃഷ്ണൻ അർജ്ജുനന്നു വിശ്വരൂപദർശനം നൽകിയതുപോലെ അങ്ങയുടെ രൂപം കാണാവാൻ ഞാൻ ആഗ്രഹിക്കുന്നു", എന്ന് ഞാൻ അപേക്ഷിച്ചു. ശ്രീമഹർഷികളുടെ സമീപത്തിൽ ശ്രീദക്ഷിണാമൂർത്തിയുടെ ദിവ്യരൂപം കാണപ്പെടുകയും പ്രസ്തുതരൂപവും ശ്രീമഹർഷികളും അല്പസമയത്തിന്നുള്ളിൽ കാണാതാവുകയും, ആ സ്ഥലത്ത് ഉജ്ജ്വലമായ പ്രകാശധാരണി ഗോചരപ്പെടുകയും ചെയ്തു. ഭയവിഹ്വലനായി ഞാൻ കണ്ണുകളടച്ചു. കുറെകഴിഞ്ഞു നോക്കിയപ്പോൾ ശ്രീമഹർഷികളെ പൂർവ്വരൂപത്തിൽ കാണപ്പെടുകയും വിനയപൂർവ്വം നമസ്കരിച്ചു-ഞാൻ ആശ്രമം വിടുകയും ചെയ്തു. ഒരുമാസം

കഴിഞ്ഞു; പിന്നേയും ഞാൻ ശ്രീമഹർഷികളെ സമീപിച്ചു. പ്രസ്തുത സംഭവത്തെക്കുറിച്ചു ഞാൻ പറഞ്ഞപ്പോൾ, "നിങ്ങൾ എന്റെ രൂപം കാണ്മാൻ ആവശ്യപ്പെട്ടു, ഞാൻ അരൂപിയാണ്. പിന്നീടുള്ള വിവരണങ്ങൾ നിങ്ങളുടെ വിചാരപ്രകാരം തോന്നിയ സങ്കല്പങ്ങളായിരിക്കാം", എന്നാണ് ശ്രീമഹർഷികൾ നൽകിയ സമാധാനം.

*　　*　　*　　*　　*

തിരുവണ്ണാമലയിലെ ഒരു അദ്ധ്യാപകൻ, ശ്രീമഹർഷികൾ തന്റെ ആദ്ധ്യാത്മികവളർച്ചക്കുവേണ്ട വരദാനങ്ങൾ നൽകാത്തതിനാൽ പരിഭവിക്കുകയും, "ഞാൻ ശ്രീമഹർഷികളെപ്പോലെ ആദ്ധ്യാത്മികപദവി പ്രാപിച്ചല്ലാതെ മഹർഷികളെ കാണ്മാൻ പോകയില്ല"ന്നു ഉറയ്ക്കുകയുംചെയ്തു. ശ്രീമഹർഷികളെ ദീർഘകാലം കാണാതിരുന്നിട്ടും അദ്ദേഹത്തിന്നു തപസ്സിൽ അഭിവൃദ്ധി ഉണ്ടായില്ല. ഒടുവിൽ, നിരാശാഭരിതനും ലജ്ജാഭരിതനുമായി അദ്ദേഹം ശ്രീമഹർഷികളെ സന്ദർശിപ്പാൻ വന്നു. അദ്ധ്യാപകനെ കണ്ടപ്പോൾ ശ്രീമഹർഷികൾ അർത്ഥഗർഭമായി ഒന്നു ചിരിച്ചു, "ചിറകിന്നു ബലവും, പറക്കുവാൻ ദേഹപുഷ്ടിയും ഉണ്ടാകുന്നതിന്നു മുമ്പു പക്ഷിക്കുഞ്ഞുങ്ങൾ കൂടുകളിൽനിന്നു പറക്കുമ്പോൾ നിലംപതിക്കുന്നു. ഇതുപോലെയാണ് ശക്തിയായ വൈരാഗ്യവും ഉന്നതമായ ആത്മികശക്തിയും ഇല്ലാത്ത ഒരാൾ ലോകം ജയിക്കുവാൻ ആഗ്രഹിക്കുന്നതു" എന്നു അരുളിച്ചെയ്യുകയും ചെയ്തു.

*　　*　　*　　*　　*

ഈ അദ്ധ്യാപകൻ പിന്നേയും ഗൃഹസംബന്ധമായ കഷ്ടപ്പങ്ങൾമൂലം നിരാശപ്പെട്ടു ഉദ്യോഗം രാജിവെക്കുവാനും സന്യസിക്കുവാനും നിശ്ചയിച്ച് ശ്രീമഹർഷികളെ സമീപിച്ചു. അപ്പോൾ ശ്രീമഹർഷികൾ, ചെറിയ ഇലകൾകൂട്ടി തുന്നിപ്പിടിപ്പിച്ചു ഊണിന്ന ശരിപ്പെടുത്തുകയായിരുന്നു. അദ്ധ്യാപകനെ കണ്ടപ്പോൾ, "ഇതാ, നോക്കുക! ഈ ചെറിയ ഇലകൾ ഒരൊന്നായി തുന്നിപ്പിടിപ്പിച്ചു ആവശ്യത്തിന്ന ഉപയോഗപ്പെടുത്തുവാൻ എന്ത് ക്ലേശം! ആവശ്യം കഴിഞ്ഞാൽ, അതിനെ വലിച്ചെറിയുന്നു. അതുപോലെ ദേഹത്തെയും ഗണിക്കണം. സത്യാവസ്ഥ ഗ്രഹിക്കുന്നതുവരെ ദേഹം ആവശ്യമാണ്, ദേഹത്തെ ഭദ്രമായി സൂക്ഷിക്കേണ്ടതുമാണ്", എന്ന് ശ്രീമഹർഷികൾ പറയുകയും അദ്ധ്യാപകനെ കുഡുംബപരിചരണത്തിലേക്ക പിന്തിരിക്കുകയും ചെയ്തു.

* * * * *

'ഗൃഹസ്ഥാശ്രമികൾക്ക് അദ്ധ്യാത്മചര്യ സാദ്ധ്യമല്ലേ' എന്ന ചിലർക്കുണ്ടായ സംശയം ശ്രീമഹർഷികളുടെ ശ്രദ്ധയിൽപെട്ടു. "ശ്രീരാമന് ആത്മീകവൃത്തി ഉണ്ടായിരുന്നില്ലേ? ശ്രീരാമൻ ഒരു ഗൃഹസ്ഥാശ്രമിയുമായിരുന്നില്ലേ?" ഇതായിരുന്നു ശ്രീമഹർഷികളുടെ ഉത്തരം.

* * * * *

കുഴുമണി നാരായണശാസ്ത്രി എന്നാൾ ശ്രീ മഹർഷികളുടെ നേരെ അപാരഭക്തിയുള്ള ഒരാളാണ്. അദ്ദേഹം ഒരിക്കൽ-മഹർഷികളെ സന്ദർശിപ്പാൻ വന്നു. ഒരു കല

വാഴപ്പഴവും ഉണ്ടായിരുന്നു. വഴിമദ്ധ്യേ, ഒരു ഗണപതി വിഗ്രഹംകണ്ട് ഒരു പഴം വിഘ്നേശ്വരന്ന് മാനസികമായി സമർപ്പിച്ചു. പിന്നീട്, നടരാജക്ഷേത്രത്തിൽ പ്രവേശിച്ച് പഴം മുഴുവനും സമർപ്പണംചെയ്തതായി സങ്കല്പിച്ച്, ശ്രീമഹർഷികളുടെ സന്നിധിയിൽ വന്ന് ആ പഴക്കുല കാഴ്ച വെച്ചു. അന്തേവാസികളിൽ ഒരാൾ പ്രസ്തുത പഴക്കുല എടുക്കുവാൻ ഭാവിച്ചപ്പോൾ, "വരട്ടെ, വിഘ്നേശ്വരന്നു സങ്കല്പപൂർവ്വം സമർപ്പിച്ച ഒരു പഴം നമുക്കു തരിക" എന്നു ശ്രീമഹർഷികൾ യാദൃച്ഛികമായി പറഞ്ഞു. പതഞ്ജലിയുടെ യോഗസൂത്രത്തിൽ വിവരിക്കുന്ന പരഹൃദയജ്ഞാനം ശ്രീമഹർഷികൾക്കുണ്ടെന്നു ശാസ്ത്രികൾ പറയുകയും അത്ഭുതപ്പെടുകയും ചെയ്തു.

മറ്റൊരവസരത്തിൽ ശാസ്ത്രികൾ ശ്രീമഹർഷികളെ പരീക്ഷിക്കുവാൻ വന്നു. താൻ രചിച്ച 'വാൽമീകിരാമായണസംഗ്രഹം' ശാസ്ത്രി വളരെ ഗോപ്യമായി കൈവശം വെച്ച്, ഈ കൃതി ശ്രീമഹർഷികളുടെ സന്നിധിയിൽ ആദ്യമായി വായിക്കുവാൻ സന്ദർഭവും അവസരവും നല്ലണമെന്നു മനസ്സിൽ സങ്കല്പിച്ചു. ഉത്തരക്ഷണത്തിൽ, ശ്രീമഹർഷികൾ ശാസ്ത്രികളെ നോക്കി പറയുന്നു :--- "രാമായണം പുറത്തെടുത്തു വായിക്കാത്തതു എന്തുകൊണ്ട് ?" സ്വന്തം അഭിലാഷം ഇങ്ങിനെ സാധിച്ചതിൽ ശാസ്ത്രികൾ സന്തോഷിക്കുകയും ഗ്രന്ഥപാരായണം നിർവ്വഹിക്കുകയും ചെയ്തു.

* * * * *

അധഃകൃതസമുദായത്തിൽനിന്നു കറെപ്പേർ ശ്രീമഹർഷികളുടെ പരിചാരകസംഘത്തിലുണ്ട്. 'അധഃകൃതൎക്കും സ്ത്രീകൾക്കും വേദശാസ്ത്രജ്ഞാനാഭ്യസനം അനുവദനീയമാണോ' എന്ന തൎക്കം ആശ്രമത്തിൽ 1917ൽ ആവിൎഭവിച്ചു. ശ്രീമഹർഷികളുടെ അഭിപ്രായത്തിന്നായി ഈ വിവാദം ഗ്രഹിപ്പിക്കപ്പെട്ടപ്പോൾ, നിസ്സങ്കമായ ഭാഷയിൽ, "വേദശാസ്ത്രജ്ഞാനം ബ്രാഹ്മണരെപ്പോലെ അധഃകൃതൎക്കും സ്ത്രീകൾക്കും അഭ്യസിക്കുവാൻ പൂൎണ്ണമായ അൎഹതയുണ്ട്" എന്നു ശ്രീമഹർഷി ബലമായി സമൎത്ഥിച്ചു.

* * * * *

ശ്രീമഹർഷികൾ ആശ്രമത്തിൽ നായ്ക്കളെ വാത്സല്യപൂർവ്വം വളൎത്തിയിരുന്നു. ഇവയെല്ലാം ആശ്രമത്തിൽ താനേ വന്നുചേരുന്നവയുമാണ്. ഒരിക്കൽ വിരൂപാക്ഷഗുഹയിൽ വെച്ച് പളനിസ്വാമി ഒരു ചെറിയ നായയെ കഠിനമായി ശകാരിച്ചു. ആ ജീവി ഉടനെ താഴോട്ടിറങ്ങിപ്പോയി, 'ശോണതീൎത്ഥം' എന്ന കുളത്തിൽ ചാടി ജീവൻ ത്യജിച്ചു. ഈ വിവരം ശ്രീമഹർഷികൾ അറിഞ്ഞപ്പോൾ, "ആശ്രമത്തിലെ ജീവികൾ അവയുടെ ഹിതപ്രകാരം ജീവിച്ചുകൊള്ളട്ടെ; ആരും അവയോടു നിൎദ്ദയമായി പെരുമാറരുത്" എന്നു ആശ്രമവാസികളെ ശാസിച്ചു. "ഏതു ആത്മാവാണ് അവയുടെ രൂപം അവലംബിച്ചിരിക്കുന്നതെന്നും, അവയുടെ ഏതു പ്രാരബ്ധകൎമ്മം അനുഭവിച്ചുതീൎക്കുവാനാണ് നമ്മെ ശരണപ്പെടുന്നതെന്നും നമുക്കു നിശ്ചയമില്ലല്ലോ" എന്നും ശ്രീമഹർഷികൾ തുടൎന്നുപറഞ്ഞു.

* * * * *

ആശ്രമത്തിൽ 'കമലാ' എന്നു പേരായ ഒരു നായ ഉണ്ടായിരുന്നു. ആശ്രമത്തിൽ, ദൂരദേശങ്ങളിൽനിന്നു ആരെങ്കിലും വന്നാൽ ശ്രീമഹർഷികൾ ഈ നായയെ വിളിച്ചു "കമലാ, ഈ അതിഥിയെ ചുററും കൊണ്ടുപോയി എല്ലാം കാണിക്കുക", എന്നു പറയും. ഉടനെ അതു അപ്രകാരം ചെയ്യുമായി. അരുണാചലം കുന്നിന്മേലുള്ള ഗുഹകൾ, താഴെയുള്ള കുളങ്ങൾ, ദേവാലയങ്ങൾ ഇതുകളിലേക്കെല്ലാം 'കമലാ' അതിഥിയെ ബുദ്ധിസാമർത്ഥ്യത്തോടെ നയിച്ചു തിരികെ ആശ്രമത്തിലേക്കു കൊണ്ടുവരുന്നതായിരിക്കും.

* * * * *

ആശ്രമപരിസരങ്ങളിൽ കുരങ്ങുകൾ ധാരാളമുണ്ട്. കുരങ്ങുകളുടെ ചാപല്യം പ്രസിദ്ധമാണല്ലോ. അതുകൊണ്ടാണ് മനുഷ്യന്റെ മനസ്സിനെ കുരങ്ങിനോടു ഉപമിക്കാറുള്ളതു്. എന്നാൽ ശ്രീമഹർഷികളുടെ സന്നിധിയിൽ അവയെല്ലാം അനുസരണത്തോടും ശാന്തതയോടുംകൂടി പെരുമാറുന്നതാണ്. ഒരിക്കൽ ഒരു ചെറിയ കുരങ്ങിനെ മറെറാരു വലിയ കുരങ്ങു ശക്തിയായി താഡനംചെയ്തു. ചെറിയകുരങ്ങിന്നു കാലിന്നു തന്മൂലം പരുക്കേററു. പതുക്കെ ഞൊണ്ടിക്കൊണ്ടു ഇതു് ആശ്രമത്തിൽ ശ്രീമഹർഷികളുടെ മുമ്പിൽ വന്നു. പിന്നെ ആശ്രമത്തിൽ തന്നെയായി ജീവിതം. ആശ്രമത്തിൽനിന്നു നൽകപ്പെടുന്ന ആഹാരം, വാനരചേഷ്ടപ്രകാരം ലേശവും പുറത്തു ചിതറാതെ ഈ കുട്ടിക്കുരങ്ങു ഭക്ഷിക്കും. ഒരിക്കൽ, ചോറു പുറത്തേക്കു ചിതറിയിട്ടു. "ഇങ്ങിനെ ചെയ്യുന്നതു എന്തുകൊണ്ടു" എന്നു് ശാസിച്ചപ്പോൾ കുരങ്ങു് ശ്രീമഹർഷികളുടെ കണ്ണി

ണേൽ അടിച്ചു. ഇതിൻെറ ശിക്ഷയായി കുറെനാളത്തേക്കു ഇതിനെ ആശ്രമത്തിൽ പ്രവേശിപ്പിക്കുകയോ, പതിവിൻപ്രകാരം തൻെറ മടിയിൽ ഇരിക്കുവാൻ ശ്രീമഹർഷികൾ അനുവദിക്കുകയോ ചെയ്തില്ല. ഈ ചെറിയ ജീവിക്കു ഇതു സങ്കടമായി തോന്നി. അതു ശ്രീമഹർഷികളെനോക്കി പശ്ചാത്തപിക്കുകയും, അങ്ങിനെ മടിയിൽ കയറിയിരിക്കുവാൻ വീണ്ടും അനുവാദം നേടുകയുംചെയ്തു.

മറെറാരു സന്ദർഭത്തിൽ ഈ ചെറുജീവിക്കു നൽകപ്പെട്ട പാൽ ചൂടുള്ളതായിരുന്നു. ശ്രീമഹർഷികൾ പാൽപാത്രം ഊതുവാൻ എടുത്തപ്പോൾ, ദേഷ്യത്തോടുകൂടി ആ ജീവി ശ്രീമഹർഷികളെ ഉപദ്രവിച്ചു. തൽക്ഷണംതന്നെ, അതു ശ്രീമഹർഷികളുടെ മടിയിൽ കയറിയിരുന്നു, “ക്ഷമിക്കുക, ദയവുചെയ്തു ക്ഷമിക്കുക”, എന്നു അപേക്ഷിക്കുന്നതുപോലെ വിഷാദത്തോടുകൂടി ശ്രീമഹർഷികളെ നോക്കികൊണ്ടിരുന്നു. ഈ പ്രാവശ്യവും, അതു ശ്രീമഹർഷികളുടെ പ്രീതി സമ്പാദിച്ചു.

* * * * *

ഒരിക്കൽ ശ്രീമഹർഷികൾ ഒരു കൂട്ടുകാരനോടൊന്നിച്ചു മലയിൽനടന്നു മടങ്ങുകയായിരുന്നു. സമയം നല്ല ഉച്ചയായി. ക്ഷീണം വളർന്നു. ദാഹവും തുടങ്ങി. അടുത്തെങ്ങും ശുദ്ധജലം ലഭ്യമായിരുന്നില്ല. ഈ അവസ്ഥ ഗ്രഹിച്ചു കുറെ കുരങ്ങുകൾ ഉടനെതന്നെ ഒരു ഞാവൽമരത്തിൽ കയറി മരം കുലുക്കുകയും, ധാരാളം നീരുള്ളതും നല്ലവണ്ണം പാകം വന്നതുമായ പഴങ്ങൾ താഴെ വീഴ്ത്തുകയും ചെയ്തു.

ങ്ങവയിൽ ഒരെണ്ണംപോലും അവ പെറുക്കിയെടുത്തില്ല. ഈ ഭാവംകൊണ്ടു പഴങ്ങൾ ദാഹശമനത്തിനാണെന്നു അവ ശ്രീമഹർഷികളെ ധരിപ്പിച്ചു. വിവരിച്ചാൽ ഒടുങ്ങാത്ത സംഭവങ്ങൾ ഇപ്രകാരം ധാരാളമുണ്ടു്.

* * * * *

അരുണാചലംകുന്നിൽ, ഒരു കാട്ടിൽക്കൂടി നടക്കുമ്പോൾ, ശ്രീമഹർഷികളുടെ കാല് ഒരു കുളവി(ഒരുതരം പക്ഷി)യുടെ കൂട്ടിന്മേൽ തട്ടി. ശ്രീമഹർഷികൾ കുറെ നടന്നപ്പോൾ ഏതാനും കുളവികൾ അസ്ത്രംപോലെ പറന്നുവന്നു ശ്രീമഹർഷികളുടെ തുടയിൽ കൊത്തി മാംസം ഇളച്ചു. "അതെ, അതെ, ഈ കാലുതന്നെയാണ് നിങ്ങളുടെ കൂട്ട ഛദിപ്പിച്ചതു്. അതിന്റെ ശിക്ഷ ഈ കാലുതന്നെ അനുഭവിക്കട്ടെ" എന്നുപറഞ്ഞു, കുളവികൾ കൊത്തികഴിയുന്നതുവരെ അവിടെത്തന്നെ നിന്നുകളഞ്ഞു.

* * * * *

ശ്രീമഹർഷികളുടെ മാതാവു വളരെ വ്രതനിഷ്ഠയും യാഥാസ്ഥിതികത്വവുമുള്ള പൂർവ്വാചാരതല്പരയായിരുന്നു. ഈ നിഷ്ഠകളിൽ ഒരു വിഘ്നവും ആശ്രമത്തിൽ സംഭവിച്ചിരുന്നില്ല. ചിലപ്പോൾ ശ്രീമഹർഷികൾ മാതാവിനെനോക്കി "ചെലത്തുനു ആരോ തൊട്ടു, അയിത്തപ്പെട്ടുപോയി; മതംപോയല്ലോയി. ഉള്ളി തൊട്ടുവോ? മുരിങ്ങക്കായ് തൊട്ടുവോ? ഇതെല്ലാം മോക്ഷത്തിനു വിഘ്നകാരികളല്ലേ?" എന്നിങ്ങിനെ വിനോദങ്ങൾ പറഞ്ഞു മാതാവിനെ യാഥാസ്ഥിതികത്വത്തിൽനിന്നു പിന്തിരിപ്പിച്ചുകൊണ്ടിരുന്നു.

* * * *

F. H. ഹംഫ്രേ എന്ന യൂറോപ്യൻ, അസിസ്റ്റാണ്ട് പോലീസ് സൂപ്രഡണ്ടിന്റെ ഉദ്യോഗം വഹിക്കുവാൻ 1911ൽ ഇന്ത്യയിൽ എത്തി. ഇതിന്റെ പരിശീലനത്തിന്നായി വെല്ലൂർടൌണിൽ വന്നുചേർന്നു. ഇദ്ദേഹത്തിന്റെ മതജിജ്ഞാസ, താമസംവിനാ ഇദ്ദേഹത്തെ ശ്രീമഹർഷികളുടെ അടുക്കൽ ആകർഷിച്ചു. 1911 നവമ്പർ മാസത്തിൽ ഹംഫ്രേ, തിരുവണ്ണാമലയിൽ ശ്രീമഹർഷികളെ സന്ദർശിക്കുകയും, "എനിക്കു ലോകത്തെ തുണക്കുവാൻ സാധിക്കുമോ" എന്നു ചോദിക്കുകയും ചെയ്തു.

"നിങ്ങൾ നിങ്ങളെത്തന്നെ തുണക്കുക! ആ വഴിക്കു നിങ്ങൾ ലോകത്തെ തുണക്കുന്നതാണു" എന്നു ശ്രീമഹർഷികൾ സമാധാനം നല്കി. ഹംഫ്രേ ഉടൻ ചോദിച്ചു:—

"ഞാൻ ലോകത്തെ സഹായിക്കുവാൻ ആഗ്രഹിക്കുന്നു; ശക്തിയായി ആഗ്രഹിക്കുന്നു. അതിന്നായി ഞാൻ തുണക്കപ്പെടുകയില്ലേ?"

ശ്രീമ:—ഉവ്വ്; തുണക്കപ്പെടും. നിങ്ങളെ നിങ്ങൾ തുണക്കുന്നതുകൊണ്ടുതന്നെ, നിങ്ങൾ ലോകത്തെ തുണക്കുന്നു. എന്തുകൊണ്ടെന്നാൽ, നിങ്ങൾ പ്രപഞ്ചത്തിൽ ജീവിക്കുന്നു; നിങ്ങൾതന്നെ പ്രപഞ്ചമാകുന്നു. പ്രപഞ്ചത്തിൽനിന്നു നിങ്ങൾ അന്യമല്ല. പ്രപഞ്ചവും നിങ്ങളിൽനിന്നു ഭിന്നമല്ല.

ഹംഫ്രേ:—ശ്രീകൃഷ്ണൻ, ക്രിസ്തു, എന്നിവരെപ്പോലെ അത്ഭുതസിദ്ധികൾ എനിക്കു സാധ്യമാണോ?

ശ്രീമ:—പ്രകൃതിധർമ്മങ്ങൾക്കപ്പുറമായി തങ്ങൾ സിദ്ധികൾ പ്രകടിപ്പിക്കുകയാണെന്ന പ്രസ്തുത അവസരങ്ങളിൽ അവർ മനഃപൂർവ്വം ഗ്രഹിച്ചിരുന്നുവോ ?

ഹംഫ്രെ—ഇല്ല.

സിദ്ധികളിൽ അദ്ദേഹത്തിനുണ്ടായിരുന്ന അഭിരുചിയും ആദരവും മനസ്സിലാക്കി, അവയ്ക്കു ഹേതുവായ ശക്തിയിൽ രമിക്കുകതന്നെ അദ്ദേഹത്തെ തിരുത്തുകയും, അനസ്യൂതമായ ആത്മസംശോധനംകൊണ്ടു ഏററവും ഉപരിയായപദവി പ്രാപിക്കുന്നതാണ് ശ്രേഷ്ഠമായ ധർമ്മമെന്ന് ശ്രീമഹർഷികൾ പ്രേമപുരസ്സരം ഉപദേശിക്കുകയും ചെയ്തു.

ഹംഫ്രെ പിന്നെയും മൂന്നുനാലാവർത്തി ശ്രീമഹർഷികളെ സന്ദർശിച്ചു. ഉദ്യോഗത്തിൽനിന്നു പിരിഞ്ഞതിന്റെ ശേഷം ഇദ്ദേഹം ഒരു റോമൻകത്തോലിക്ക സന്യാസിയായി തിരിഞ്ഞുവെന്നും സ്മരണീയമാണ്.

* * * * *

തെക്കെ ആർക്കാട്ടിൽ റെവന്യൂവകുപ്പിൽ ഉദ്യോഗം വഹിച്ചിരുന്ന എം. ശിവപ്രകാശം പിള്ള ബി. എ. ശ്രീരമണമഹർഷികളെ സന്ദർശിച്ചവിവരത്തെപ്പററി ഇങ്ങിനെ രേഖപ്പെടുത്തുന്നു:—

"കുറെ ചോദ്യങ്ങൾ മനസ്സിൽ സങ്കല്പിച്ചാണ് ഞാൻ മഹർഷികളെ സന്ദർശിച്ചതു. ആ സന്ദർഭത്തിൽ, അവിടെ കൂടിയിരുന്ന ഇതരസന്ദർശകന്മാരോട് എന്റെ ചോദ്യങ്ങൾക്ക് ശ്രീമഹർഷികൾ സമാധാനം പറഞ്ഞുകൊണ്ടിരിക്കുന്നതായികണ്ടു ഞാൻ അത്ഭുതപ്പെട്ടു. ഇതിന്റെ

ശേഷം ശ്രീമഹർഷികളോട് എന്റെ ബന്ധം കൂടിക്കൂടിവന്നു. 1913 മെയ് മാസത്തിൽ ഞാൻ സ്വാമികളുടെ സന്നിധിയിലിരിക്കുമ്പോൾ സ്വാമിയുടെ മുഖപത്മം ദിവ്യപ്രഭയോടുകൂടി ശോഭിക്കുന്നതായി കണ്ടു. പിറ്റേ ദിവസവും ഞാൻ സ്വാമികളെ സൂക്ഷിച്ചു നോക്കി. ഒരായിരം ചന്ദ്രബിംബം ഒന്നിച്ചു പ്രകാശിക്കുമ്പോഴുള്ള മഹത്തായ ഉജ്ജ്വലശോഭ അപ്പോഴും കാണപ്പെട്ടു. ഈ ദിവ്യദർശനം, തപോവൃത്തിയിലേക്കു എന്നെ സ്വയം ആകർഷിച്ചുതുടങ്ങി." *

* * * * *

നടേശമുതലിയാർ എന്ന ഒരു എലിമെന്ററി സ്കൂൾ അദ്ധ്യാപകൻ 1917-ൽ ശ്രീമഹർഷികളെ സന്ദർശിക്കുവാൻ തിരുവണ്ണാമലയിൽ വന്നു. സ്പർശനത്താൽ, 'നരേന്ദ്ര'നെ വിശ്രുതനായ 'വിവേകാനന്ദ'നാക്കിത്തീർത്ത ശ്രീരാമകൃഷ്ണദേവനെപ്പോലെ, തന്നെ അനുഗ്രഹിക്കത്തക്ക ആദ്ധ്യാത്മികശക്തിയുള്ള ഒരാചാര്യനെ നടേശമുതലിയാർ അന്വേഷിച്ചുകൊണ്ടിരുന്നു. ചിലരുടെ പ്രേരണ, മുതലിയാരെ തിരുവണ്ണാമലയിലേക്കു നയിക്കുകയും, അങ്ങിനെ അദ്ദേഹം ശ്രീമഹർഷികളെ സന്ദർശിക്കുകയും ചെയ്തു. ഒരിക്കൽ നടേശമുതലിയാർ ഗൃഹഭരണം ത്യജിച്ച് സന്യസിക്കുവാൻ തീർച്ചയാക്കി ശ്രീമഹർഷികളെ സമീപിച്ചു. ശ്രീമഹർഷികൾ അദ്ദേഹത്തെ ഇങ്ങിനെ ഉപദേശിച്ചു:—

"ഒരു പ്രതിബന്ധത്തെ ഭയന്നു, വീട്ടിൽനിന്നു കാട്ടിൽപോയാൽ പത്തു പ്രതിബന്ധങ്ങൾ അവിടെയുണ്ടാകും.

---

* ഹംഫ്രേയിനും, ശിവപ്രകാശം പിള്ളക്കും ശ്രീമഹർഷികൾ നൽകിയ നിർദ്ദേശങ്ങൾ, 'ഉപദേശാവലി'യിൽ ചേർത്തിട്ടുണ്ട്.

ബന്ധവിമോചനാർത്ഥം ഒരു രാജാവ് രാജമന്ദിരവും സർവ്വഭോഗങ്ങളും വെടിഞ്ഞു പുറപ്പെട്ടു. "ഒരാൾ തെക്കോട്ടുനടന്നാൽ ഗംഗാനദിയെ സമീപിക്കാത്തതുപോലെ ഗൃഹത്തിൽ ബന്ധിക്കുന്നവർക്ക് ബന്ധവിമുക്തി അശക്യമാണു" ഇതായിരുന്നു രാജാവിൻെറ സുനിശ്ചിതമായ അഭിപ്രായം. കുറെനാൾ കഴിഞ്ഞപ്പോൾ, ഗൃഹജീവിതവും താപസികജീവിതവും തമ്മിൽ അന്തരമില്ലെന്നുപറഞ്ഞു രാജാവു രാജ്യത്തെക്കുതന്നെ തിരിച്ചു. ഗൃഹബന്ധങ്ങളിൽ ബന്ധപ്പെടാതെ, നിങ്ങൾപോയി ഗൃഹത്തിൽതന്നെ താമസിക്കുക."

നടേശമുതലിയാർ, ഇടന്തരുണ്ടായക്ലേശങ്ങൾമൂലം ഗൃഹവും ഉദ്യോഗവും ത്യജിച്ചു കാഷായവസ്ത്രം ധരിച്ചു സന്യാസിയായി. കുറെ വർഷങ്ങൾക്കുശേഷം, തിരികെ ഗൃഹത്തിൽചെല്ലുവാനും വീണ്ടും ഉദ്യോഗം സ്വീകരിക്കുവാനും തക്ക സ്ഥിതിഗതികൾ സന്യാസവൃത്തിയിൽ അദ്ദേഹത്തിനു അനുഭവപ്പെട്ടു. ശ്രീമഹർഷികളുടെ ഉപദേശം ദൈവികവിധിപോലെ തന്നിൽ എങ്ങിനെ പ്രവർത്തിച്ചു എന്നോർത്തു മുതലിയാർ അത്ഭുതാപരതന്ത്രനായിതീർന്നു.

* * * * *

തമിഴ് സാഹിത്യത്തിലെ ഒരു വിശ്രുതഗ്രന്ഥമായ 'ഭാരതശക്തി'യുടെ കർത്താവും, വിശ്രുതസാഹിത്യകാരനുമായ 'ശുദ്ധാനന്ദഭാരതി' അവർകൾ ശ്രീമഹർഷികളെ സന്ദർശിക്കുവാൻ തിരുവണ്ണാമലയിൽ വന്നു. 'ഭാരതി' അവർകൾ തമിഴ് ജില്ലയിൽ രാഷ്ട്രീയവും സാമുദായികവുമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടുകൊണ്ടും വിവിധമതങ്ങളെ ചുവ്വ

ചെയ്തുകൊണ്ടും ഒരു ഉന്നതസ്ഥാനം പ്രാപിച്ച നിഷ്കാമകർമ്മിയാണ്. ഇദ്ദേഹം ശ്രീ രമണാശ്രമത്തിൽവന്നു, കാവ്യകണ്ഠ ഗണപതിശാസ്ത്രിയുമായി സംസാരിച്ചുകൊണ്ടുനില്ക്കുമ്പോൾ, "ഭാരതശക്തിയുടെ കർത്താവായ 'ഭാരതി'യല്ലെ നില്ക്കുന്നതു്" എന്നു ശ്രീമഹർഷികൾ ചോദിച്ചു. ശ്രീമഹർഷികളുടെ പരഹൃദയജ്ഞാനത്തിന്റെ പ്രത്യക്ഷചിഹ്നമായ ഈ ചോദ്യം, തന്നെ ആശ്ചര്യനിമഗ്നനാക്കിയെന്നു 'ഭാരതി' സൂചിപ്പിക്കുന്നു. ശ്രീഭാരതി അവർകൾ ഇപ്പോൾ പുതുച്ചേരിയിൽ ശ്രീഅരവിന്ദാശ്രമത്തിൽ താമസിച്ചു സാഹിത്യസംബന്ധമായ യത്നങ്ങൾ യഥാർഹം ചെയ്തുവരുന്നു. ശ്രീമഹർഷികളുടെ അപദാനങ്ങൾ ക്രോഡീകരിച്ച് ഒരു മനോഹരമായ തമിഴ് കാവ്യം 'ഭാരതി' രചിച്ചിട്ടുണ്ടെന്നും പ്രസ്താവ്യമാണ്.

* * * * *

മധുരയിലെ ഒരു വക്കീൽ, 'പിശാചുക്കളും പ്രേതങ്ങളും (Spirits) വാസ്തവത്തിൽ ഉണ്ടോ ?' എന്നു ശ്രീമഹർഷികളോടു ചോദിച്ചു. "ഉണ്ടു്, ഭൌതികദൃഷ്ട്യാ നിങ്ങളുടെ ജഡം സത്യമാണെന്നു തോന്നുന്നതുപോലെ, അതു കർമ്മലോകത്തിൽ വ്യവഹരിക്കുന്ന സത്യം (വ്യവഹാരസത്യം) മാത്രമാണ്."

വക്കീൽ:— അങ്ങിനെ വരുന്നപക്ഷം, ശിവനും മററും 'മുയൽക്കൊമ്പു'വാദംപോലെ വെറും സങ്കല്പങ്ങൾ തന്നെയല്ലേ?

ശ്രീമ:—അല്ല.

വക്കീൽ:—നമ്മെപ്പോലെയാണെങ്കിൽ, അവരും നശ്വരന്മാർ (നശിക്കേണ്ടവർ) അല്ലേ?

ശ്രീമ:—"അല്ല; നിങ്ങൾക്കു ഒരു ജ്ഞാനിയോ ഒരു ജീവന്മുക്തനൊ അഥവാ, മരണത്തെ ജയിക്കുന്ന ആത്മരൂപമൊ ആവാമെങ്കിൽ, വാസ്തവത്തിൽ നിങ്ങളെല്ലാം ജ്ഞാനശാലികളായ ശിവനും മററും മരണരഹിതമായ ആത്മസ്വരൂപത്തെ പ്രാപിച്ചുകൂടയോ?"

ശ്രീമഹർഷികൾ ഇങ്ങിനെ ചോദിച്ചതോടുകൂടി, വക്കീലിന്റെ സംശയം തീൎന്നു.

* * * * *

തിരുവണ്ണാമലയിൽ 'ശേഷാദ്രിസ്വാമി' എന്ന ഒരു സന്ന്യാസിസത്തമൻ ഉണ്ടായിരുന്നു. ഇദ്ദേഹം മന്ത്രങ്ങളിലും മന്ത്രങ്ങളുടെ അധിഷ്ഠാനദേവതകളിലും ഒരു തികഞ്ഞ വിശ്വാസിയായിരുന്നു. ശ്രീമഹർഷികളുടെ സിദ്ധാന്തം 'സ്വയം സംസ്കരിക്കുക' എന്നുള്ളതാണ്. ഒരിക്കൽ ശേഷാദ്രിസ്വാമി, ശ്രീമഹർഷികളെ സമീപിച്ചു, "ഒരുവൻ അരുണാചലദേവനെ ആരാധിക്കുന്നപക്ഷം അവൻ രക്ഷിക്കപ്പെടുന്നതാണ്" എന്നു പറഞ്ഞു. "ആരാധകനാകുന്നതും ആരാധ്യനാകുന്നതും ആർ" എന്ന ചോദ്യം ശ്രീമഹർഷികളിൽനിന്നു ഉടനെ നിൎഗ്ഗമിച്ചു. ഉറക്കെ ചിരിച്ചുകൊണ്ട്, "ഇതാണ് മനസ്സിലാകാത്തതു" എന്നു ശേഷാദ്രിസ്വാമി പറഞ്ഞു. അപ്പോൾ, ആത്മസംശോധനാമാൎഗ്ഗത്തെ ശ്രീമഹർഷികൾ സവിസ്തരം വിശദപ്പെടുത്തിക്കൊടുത്തു.

* * * *

മദ്രാസ്സിൽ മൈലാപ്പൂരിലെ കെ. എസ്സ്. ശേഷഗിരി അയ്യർ എന്ന ഒരു അദ്ധ്യാപകൻ കുഡുംബസമേതം ശ്രീമഹർഷികളെ സന്ദർശിക്കുവാൻ വന്നു. അവർ ആശ്രമത്തിലായിരുന്ന ദിവസങ്ങൾ അവർക്ക് ഏററവും ഹൃദയാഹ്ലാദപ്രദമായിരുന്നു. ശ്രീമഹർഷികളെ വിട്ടുപിരിയുന്ന അവസരത്തിൽ അദ്ദേഹത്തിൻെറ ഭാര്യ വളരെ സങ്കടപ്പെട്ടു കരഞ്ഞുതുടങ്ങി. അവരുടെ സങ്കടത്തിൽ സഹതാപപ്പെട്ടു ശ്രീമഹർഷികളും കണ്ണുനീർപൊഴിച്ചു. "നിങ്ങൾ പോകുന്നതു അരുണാചലത്തെക്കാണെന്നു എന്നുകൊണ്ടു കരുതുന്നില്ല," എന്നുപറഞ്ഞു ശ്രീമഹർഷികൾ അവരെ സമാധാനിപ്പിച്ചു

* * * * *

പോൾബ്രണ്ടൻ അവർകൾ ചിന്തകനും, തത്വാന്വേഷകനുമായ ഒരു യൂറോപ്യനാണ്; വിദഗ്ധനായ ഒരു പത്രപ്രവർത്തകനുമാണ്. പൌരസ്ത്യസംസ്കാരം പൂർണ്ണമായി ഗ്രഹിക്കുവാൻ 1930ൽ അദ്ദേഹം ബോംബെയിൽ കപ്പലിറങ്ങി. സിദ്ധികളിൽ കുതുകിയായിരുന്ന ബ്രണ്ടൻ അവർകൾ പല യോഗികളുമായി പരിചയപ്പെട്ടു. എന്നാൽ, ഒരു അദൃശ്യശക്തി, അഥവാ കർമ്മവൈശിഷ്ട്യം അദ്ദേഹത്തെ ശ്രീരമണമഹർഷികളുടെ ആശ്രമത്തിലേക്കു തള്ളിക്കൊണ്ടു വന്നു. ശ്രീമഹർഷികളെ നമസ്കരിച്ചു ഒരിടത്തിരുന്നു, ആസേതുഹിമാചലം കീർത്തിക്കുകയും ആദരിക്കുകയും ചെയ്യപ്പെടുന്ന ശ്രീമഹർഷികളെനോക്കി, "ഈ വ്യക്തിയാരണോ, പുഷ്പം വികസിച്ചു സൌരഭ്യധോരണി പരത്തുന്നതുപോലെ, 'ആന്തരികമായ ശാന്തിസമാധാന

ങ്ങൾ പറയുന്നതു്" എന്നു ബ്രുണ്ടൻ അത്ഭുതത്തോടെ ആത്മഗതം ചെയ്തു. അദ്ദേഹം സകൌതുകം ചോദിക്കുകയാണു്, "മനുഷ്യന്നു് ഭൌതികപരിധിക്കു അതീതമായി എന്തെങ്കിലുമുണ്ടോ ? ഉണ്ടെങ്കിൽ, ഞാൻ അതെങ്ങിനെ അറിയും ?

ശ്രീമ :—(സ്നേഹപൂർവ്വം മന്ദഹസിച്ചുകൊണ്ടു്) "ഞാൻ അറിയുവാൻ ആഗ്രഹിക്കുന്നു" എന്നു നിങ്ങൾ പറയുന്നു ; ആ 'ഞാൻ' ആരാകുന്നു എന്നു് എന്നോടു പറയുക.

ബ്രുണ്ടൻ :—ചോദ്യം മനസ്സിലാകാതെ ഞാൻ കുഴങ്ങുന്നു.

ശ്രീമ :— ചോദ്യം വ്യക്തമല്ലേ? വീണ്ടും ആലോചിക്കുക.

ബ്രുണ്ടൻ സ്വന്തം ദേഹം ചൂണ്ടിക്കാണിച്ചു, 'പോൾ ബ്രുണ്ടൻ' എന്നു് സ്വന്തം നാമധേയം ഉച്ചരിച്ചു.

ശ്രീമ:—അയാളെ (ചൂണ്ടിക്കാണിച്ചയാളെ) നിങ്ങൾ അറിയുന്നുവോ ?

ബ്രുണ്ടൻ :—നിശ്ചയമായും.

ശ്രീമ:—എന്നാൽ അതു് നിങ്ങളുടെ ദേഹംമാത്രമേ ആകുന്നുള്ളു. ഞാൻ വീണ്ടും ചോദിക്കുന്നു 'നിങ്ങൾ ആരാകുന്നു' എന്നു്. നിങ്ങൾ നിങ്ങളിൽതന്നെ ചുഴിഞ്ഞുനോക്കുക. അപ്പോൾ ഈ ചോദ്യത്തിന്നു ശരിയായ ഉത്തരം ലഭിക്കുന്നതാണു്.

ബ്രുണ്ടൻ :—ഇന്നത്തെ വിഷമകരമായ സ്ഥിതിഗതികൾ വെച്ചുനോക്കുമ്പോൾ ലോകത്തിന്റെ ഭാവി എന്തായിരിക്കും ?

ശ്രീമ :— ഭാവിയെക്കുറിച്ചു ചിന്തിച്ച് നിങ്ങൾ എന്തിന്നു തലപുകക്കുന്നു! വൎത്തമാനകാലത്തെക്കുറിച്ചുതന്നെ നിങ്ങൾക്ക് പൂൎണ്ണവിവരമില്ലല്ലോ. നിങ്ങൾ വൎത്തമാനസംഭവങ്ങൾ ശരിപ്പെടുത്തിയാൽ മാത്രം മതിയാകുന്നതാണ്. ഭാവിതന്നെ, സ്വമേധയാ അതിന്റെ സ്ഥിതി സുരക്ഷിതമാക്കിക്കൊള്ളും.

ബ്രൌണൻ :— ഒരു അവിച്ഛിന്നഭാവിയിൽ, പരസ്പരം സൌഹാൎദ്ദബന്ധത്തിലും പരോപകാരധൎമ്മത്തിലും ലോകം എത്തിച്ചേരുമോ ? അഥവാ, സ്പൎദ്ധയിലും യുദ്ധത്തിലും അവസാനിക്കുമോ ?

ശ്രീമ :— ഒരു ശക്തി ലോകത്തെ നിയന്ത്രിക്കുന്നു ; ആ ശക്തിയുടെ ധൎമ്മമാണ് ലോകത്തെ പാലിക്കേണ്ടതു. ലോകത്തിന്നു കൎമ്മചൈതന്യം നല്കിയ ആ ശക്തി, ലോകത്തെ എങ്ങിനെയാണ് രക്ഷിക്കേണ്ടതെന്നും അറിയുന്നുണ്ട്. ആ ചുമതല വഹിക്കുന്നതു പ്രസ്തുത ശക്തിയാണു ; നിങ്ങളല്ല.

ബ്രൌണൻ :— എന്നിരുന്നാലും, നിഷ്പക്ഷദൃഷ്ട്യാ ലോകത്തെ നോക്കുമ്പോൾ സമാധാനവും ക്രമം എവിടെനിന്നു ഉത്ഭവിക്കുന്നു എന്നു കാണ്മാൻ വളരെ പ്രയാസം.

ശ്രീമ :— നിങ്ങൾ നിങ്ങളെ അറിയാതിരിക്കുന്നതു ഏതുപ്രകാരമോ, അപ്രകാരംതന്നെ ലോകവും വൎത്തിക്കുന്നു. നിങ്ങളെ നിങ്ങൾതന്നെ അറിയാതെ ലോകത്തെ അറിയുവാൻ ശ്രമിക്കുന്നതിന്റെ പ്രയോജനമെന്തു ? സത്യാന്വേഷകന്മാർ ചിന്തിക്കുവാൻ പാടില്ലാത്ത ഒരു

പ്രശ്നമാണിതു. ഇങ്ങിനെ, ബഹുമുഖങ്ങളായ പ്രശ്നങ്ങൾക്കായി മനോഗാംഭീര്യത്തെ ജനങ്ങൾ വൃഥാ വ്യർത്ഥമാക്കുന്നു. നിങ്ങൾക്കതീതമായി നില്ക്കുന്ന പരമമായ സത്യത്തെ ആത്മ്യമായി അറിയുക; അപ്പോൾ നിങ്ങൾകൂടി ഒരു വിഭാഗമായിരിക്കുന്ന ഈ പ്രപഞ്ചത്തിന്നു അതീതമായിനില്ക്കുന്ന സത്യം ഗ്രഹിക്കത്തക്ക സ്ഥിതി നിങ്ങൾ പ്രാപിക്കുന്നതാണ്. *

പോൾബ്രണ്ടൻ പിന്നീടു ശ്രീമഹർഷികളുടെ ഒരു ഉത്തമശിഷ്യനായിത്തീർന്നു. 'അരുണാചലസന്ദേശം' (A Message from Arunachala) എന്നുതുടങ്ങിയ വിശിഷ്ടഗ്രന്ഥങ്ങൾമൂലം ശ്രീമഹർഷികളുടെ അപാരമാഹാത്മ്യത്തെയും മഹനീയമായ ധർമ്മോപദേശങ്ങളെയും അദ്ദേഹം പാശ്ചാത്യലോകത്തിൽ പ്രചരിപ്പിച്ചുവരുന്നു. അന്യാദൃശമായഭാഷാമാധുര്യത്തോടുകൂടി മിസ്റ്റർ ബ്രണ്ടൻ ശ്രീരമണമഹർഷികളെ ചിത്രീകരിക്കുന്ന ചേതോഹരമായ ഒരു 'തൂലികാചിത്രം' നോക്കുക!

“നേരിയ ഇരുളിൽകൂടി ശ്രീമഹർഷികളുടെ നേത്രയുഗം മിന്നിത്തിളങ്ങുന്ന രണ്ടുനക്ഷത്രങ്ങൾപോലെ പ്രജ്വലിച്ചുകൊണ്ടിരിക്കുന്നു. 'ഒരു മഹർഷിപുംഗവന്റെ, കണ്ണുകൾ ദൈവികചൈതന്യം പ്രതിബിംബിച്ചുകാട്ടുന്ന സ്ഫടികക്കണ്ണാടിയാണ്' എന്നുള്ള യാഥാർത്ഥ്യത്തിന്നു ശ്രീമഹർഷികളുടെ ഭാസുരനേത്രങ്ങൾ പ്രത്യക്ഷസാക്ഷ്യമാണ്.”

* * * * *

---

* ശ്രീമഹർഷികൾ നൽകിയ ഉപദേശങ്ങൾ ഉപദേശാവലയിൽ ചേർത്തിട്ടുണ്ട്.

ശ്രീമഹർഷികളെ വിവിധമതക്കാരും, വിവിധസമുദായക്കാരും, വിവിധവിശ്വാസക്കാരും സന്ദർശിക്കാറുണ്ട്. എല്ലാമതങ്ങളിൽനിന്നും, എല്ലാസമുദായങ്ങളിൽനിന്നും വളരെജനങ്ങൾ ശ്രീമഹർഷികളെ പരമാചാര്യനായി സ്വീകരിക്കുകയും ചെയ്തിട്ടുണ്ടു. സന്ദർശകന്മാരുടെ വിശ്വാസഗതിപ്രകാരം അവർക്ക് ആശ്വാസം നല്കത്തക്കവിധം ശ്രീമഹർഷികൾ ആദ്യംപെരുമാറും. പിന്നീട്, 'ആത്മസംശോധനാവൃത്തി'യിലേക്ക് അവരെ ക്രമേണ ആകർഷിക്കുകയും, ആത്മസംസ്കാരപന്ഥാവിൽക്കൂടി ഉയർത്തുകയും ചെയ്യും. 'സ്വയം അറിയുക' എന്നുള്ളതാണ് ശ്രീമഹർഷികളുടെ ധർമ്മസിദ്ധാന്തമെന്നിരുന്നാലും, ഓരോരുത്തരേയും പ്രസ്തുതലക്ഷ്യത്തിലേക്കു കൊണ്ടുവരുവാൻ, "ആദ്യം അവർക്ക് വിശ്വാസപ്രകാരമുള്ള ആശ്വാസവും തൃപ്തിയും നല്കുക. പിന്നെ, സ്വാതന്ത്ര്യബോധമാകുന്ന സമാധാനത്തിലേക്ക് അവരെ ക്രമേണ ഉദ്ധരിക്കുക," ഇതാണ് ശ്രീമഹർഷികൾ അവലംബിക്കുന്ന സ്പഷ്ടവും ശ്രേഷ്ഠവുമായ മാർഗ്ഗം.

---

# ധർമ്മോപദേശങ്ങൾ.

'സ്വയം സംസ്കരിക്കുക' അല്ലെങ്കിൽ, 'സ്വന്തം ആത്മസ്വരൂപം ദർശിക്കുക' ഇതാണ് ശ്രീമഹർഷിയുടെ സമ്മതമായ ധർമ്മസിദ്ധാന്തം. ഈ ധർമ്മസിദ്ധാന്തത്തെ അടിസ്ഥാനപ്പെടുത്തി, പോൾബ്രണ്ടൻ, എഫ്. എച്ച്. ഹംഫ്രേ, ശിവപ്രകാശംപിള്ള എന്നുതുടങ്ങി ശരണാഗതരായ ജിജ്ഞാസുക്കൾക്ക് ഓരോരോ സന്ദർഭങ്ങളിൽ ശ്രീമഹർഷികൾ അരുളിച്ചെയ്ത സവിസ്തരമായ ധർമ്മോപദേശങ്ങളുടെ രത്നച്ചുരുക്കമാണ് ഇവിടെ ഉദ്ധരിച്ചിരിക്കുന്നത്.

## ആചാര്യൻ.

ദൈവികശക്തിയിൽ പൂർണ്ണമായി മുഴുകി, വ്യക്തിത്വബോധം കേവലം നശിച്ച്, ദൈവത്തിന്റെ ആയുധമായിത്തീർന്ന്, ദൈവത്തെ അനവരതം ദർശിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയാണ് ആചാര്യൻ. അദ്ദേഹം സംസാരിക്കുവാൻ വായ് തുറക്കുമ്പോൾ ഫലേച്ഛയും പ്രതീക്ഷയും കൂടാതെ ദൈവീകസത്യങ്ങൾ പ്രവഹിക്കുന്നു ; കൈകൾ ഉയർത്തുമ്പോൾ ദൈവീകശക്തി അവിടേയും പ്രവഹിക്കുന്നു.

ഒരു ആചാര്യൻ ചിരകാലയത്നത്താൽ മാന്ത്രശക്തി സമ്പാദിച്ച ഒരു വ്യക്തിയാണെന്നുള്ള ബോധം വെറും അബദ്ധമാണ്. മാന്ത്രശക്തികളെ വിലപ്പെട്ടതായി ഒരാചാര്യൻ ഒരിക്കലും ഗണിക്കുകയില്ല. അദ്ദേഹത്തിന്റെ ദിനകൃത്യങ്ങളിൽ പ്രസ്തുത ശക്തികളുടെ ആവശ്യമേ ഇല്ല.

ജ്ഞാനത്തെ ആസ്പദമാക്കിപ്പറയുമ്പോൾ, 'സ്വയം അറിയുന്ന' അതീതമായ പദവിയാണ് യഥാർത്ഥജ്ഞാനം. ഈ അറിവുതന്നെ പരമാചാര്യൻ.

മതം.

മാനസീകമായൊ, ബുദ്ധിപൂർവ്വകമായൊ വിവേചിക്കാതെ ധർമ്മത്തെ അനുഷ്ഠിക്കുന്നതു അർത്ഥശൂന്യമാണ്. അതുകൊണ്ട് ധർമ്മാനുഷ്ഠാനമാർഗ്ഗങ്ങളുടെ സമുച്ചയമാണ് മതം. ബാലിശബുദ്ധികൾക്കും സാമൂഹ്യവൃത്തിക്കും 'മതം' അത്യന്താപേക്ഷിതമാണ്. മാനസീകഭയങ്ങൾ അകററുവാനും മാനസീകമൌഢ്യം ദഹിപ്പിക്കുവാനും 'മതം' ഉപകരിക്കുന്നു. അങ്ങിനെ, നമ്മെക്കുറിച്ചു ഒരു സാമാന്യജ്ഞാനം 'മതം' നമുക്ക് നൽകുകയും ചെയ്യുന്നു.

എല്ലാ മതങ്ങളും ഒരു ലക്ഷ്യംവരെ മാത്രമെ നമ്മെ നയിക്കുന്നുള്ളു. ആ ലക്ഷ്യം, എല്ലാ മതങ്ങളും കൂട്ടിമുട്ടുന്ന കേന്ദ്രമാണ്. അപ്പുറത്തേക്കില്ല; നിശ്ചയം.

ദൈവം.

മതങ്ങൾ കൂട്ടിമുട്ടുന്ന കേന്ദ്രം അറിയുന്നതുതന്നെയാണ് യഥാർത്ഥജ്ഞാനം. ആ അറിവുതന്നെ ദൈവം; അഥവാ, സനാതനമായ സത്യം. പരമോൽകൃഷ്ടമായ ഈ സംസ്കാരം പ്രാപിക്കുമ്പോൾ, ദൈവംതന്നെ എല്ലാ വസ്തുക്കളായും, എല്ലാവസ്തുക്കളും ദൈവമായും അനുഭവപ്പെടുന്നതാണ്.

ദൈവം—'വാസ്തവത്തിൽ നിലനില്ക്കുന്നഅറിവു്' അഥവാ, 'സത്യം' ആകുന്നു. അതു മാംസജടിലമായ ദേഹ

മല്ല. പഞ്ചേന്ദ്രിയങ്ങളല്ല. ഇന്ദ്രിയങ്ങൾക്ക് വിഷയഭൂതമായ വസ്തുവോ, കർമ്മമോ അല്ല. മനസ്സും പ്രാണനുമല്ല. ഇതെപ്പററിയുള്ള ഭൗതികബോധം പാടെ ഇല്ലാതായി അനുഭവപ്പെടുന്ന അതീതമായ ' അറിവ് ' ആകുന്നു ദൈവം.

## ആത്മരൂപദർശനം.

'ആത്മരൂപദർശനം' തന്നെയാണ് ദൈവത്തെ അറിയുന്ന അത്യുൽകൃഷ്ടാവസ്ഥ. മറെറാരുഭാഷയിൽ പറയുമ്പോൾ, ആത്മാന്വേഷണത്താൽ ദർശിക്കപ്പെടുന്ന 'ആത്മരൂപ'മല്ലാതെ മറെറാന്നുമല്ല 'ദൈവം'. എന്നാൽ, മനുഷ്യരുടെ ഭൗതികാശകൾ ഈ അന്വേഷണത്തിന്ന് തടസ്ഥങ്ങളാണ്. ഭൗതികവിഭ്രമം മനുഷ്യരെ ദൈവികചിന്തയിൽ നിന്നു അധഃപതിപ്പിക്കുന്നു. ഇതിനെ ഉച്ചാടനം ചെയ്യാൻ ഒരു പ്രായോഗികമാർഗ്ഗമേ ഉള്ളൂ. ആശകൾ ഉത്ഭവിക്കുമ്പോൾ, ഉത്ഭവസ്ഥാനത്തിൽവെച്ചുതന്നെ അവയെ ജയിക്കുക, അഥവാ, നശിപ്പിക്കുക. ആശകൾ തുടച്ചയായി നശിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ അറിയാതെതന്നെ വൈരാഗ്യം വർദ്ധിക്കുന്നതാണ്. ഇങ്ങിനെ, ' ഞാൻ ആര് ' എന്ന് ആരായുമ്പോൾ ശരിയായരൂപത്തെ—ആത്മസാക്ഷാൽക്കാരത്തെ—പ്രാപിക്കുന്നതാണ്.

ഒരു ഉദാഹരണം പറയാം. ഒരു സ്ഫടികക്കഷണത്തിന്മേൽ വിവിധനിറത്തിൽ ചായംകൊടുത്തു ചലനചിത്രയന്ത്രത്തിൽ ഘടിപ്പിക്കുമ്പോൾ, പല വർണ്ണങ്ങളും യന്ത്രത്തിൽക്കൂടി തിരശ്ശീലയിൽ പതിക്കുന്നു. മനസ്സും ഇതുപോലെതന്നെ. അത് അവസാനമില്ലാത്ത ആശകൾ ശേഖ

രിച്ചു അവകളുടെ പ്രകടനരംഗമായി ഭവിക്കുന്നു. നേരെ
മറിച്ച്, ചായം മാച്ചുകളഞ്ഞു സ്ഫടികം യന്ത്രത്തിൽ വെ
ക്കുമ്പോൾ, യന്ത്രത്തിൻെറ പ്രകാശം സ്ഫടികത്തിൽക്കൂടി
പുറത്തേക്കുവീഴുന്നു. ഈ പ്രകാശം, സ്ഫടികത്തിൽക്കൂടി
പ്രവഹിക്കുന്നതാണെന്നുപോലും തോന്നുകയില്ല. ഇപ്രകാ
രം ആശകളാകുന്ന ചിന്തകൾ ഇല്ലായ്മചെയ്ത് ആത്മാ
ന്വേഷണമാർഗ്ഗത്തിൽ ചരിക്കുന്ന മനസ്സിൽ ആത്മചൈത
ന്യം പ്രകാശിക്കുന്നു. ഈ ചൈതന്യംതന്നെ മനസ്സിന്നും
വ്യക്തിത്വത്തിന്നും അതീതമായിരിക്കുന്ന സനാതനമായ
സത്യം. അത് പൂർണ്ണത്വവും അനശ്വരവും ദൈവീകവു
മാണു. ചിലർ അതിനെ 'സ്വർഗ്ഗസ്ഥനായ പിതാവാ'യി
ആദരിക്കുന്നു. ചിലർ ആത്മസ്വരൂപമായി, ചിലർ നിർവ്വാ
ണപദവിയായി, ഹിന്ദുക്കൾ ബന്ധവിമുക്തിയായി ഇങ്ങി
നെ പലവിധത്തിൽ സമാദരിക്കുന്നു.

## നിഷ്കാമകർമ്മം.

കർമ്മങ്ങൾ നിഷ്കാമമായി ചെയ്യപ്പെടേണ്ടതാണു.
എന്തുകൊണ്ടെന്നാൽ, കർമ്മത്തിൻെറ ഫലങ്ങൾ കർത്താ
ക്കൾ അനുഭവിക്കുന്നു. അല്ലാതെ, ദൈവം അനുഭവിപ്പി
ക്കുന്നതല്ല. പ്രപഞ്ചത്തിലെ കർമ്മങ്ങൾക്കു ദൈവവുമായി
ഒരു ബന്ധവുമില്ല ദൃഷ്ടാന്തമായി, സൂര്യനേയും ഭൂമിയേയും
എടുക്കുക. ആശയോ, കർമ്മബന്ധമോ കൂടാതെ സൂര്യൻ
സ്വയം ഉദിക്കുന്നു ; വെളിച്ചം വീഴുന്നു. സൂര്യൻ പ്രകാശി
ക്കുമ്പോൾ ഭൂമിയിൽ ബഹുമുഖങ്ങളായ കർമ്മങ്ങൾ നടക്കു
ന്നു. സൂര്യരശ്മിയിൽ, സൂര്യകാന്തിസ്ഫടികം പിടിച്ചാൽ അ
ഗ്നി സ്ഫുരിക്കുന്നു ; താമരപ്പൂക്കൾ വിടരുന്നു ; വെള്ളം ആ

വിയായി രൂപാന്തരപ്പെടുന്നു. എന്നാൽ, ഈ കർമ്മങ്ങളെല്ലാം സൂര്യനുമായി യാതൊരുബന്ധവുമില്ല. സൂര്യൻ പ്രകാശിക്കുകമാത്രമേ ചെയ്യുന്നുള്ളു. ഈ പ്രകാശം എല്ലാകർമ്മങ്ങൾക്കും സാക്ഷിയായിതിരുകയും ചെയ്യുന്നു. ഇതുപോലെതന്നെയാണ് ദൈവവും പ്രാപഞ്ചികകർമ്മങ്ങളും തമ്മിൽ വർത്തിക്കുന്നതു. ജീവജാലങ്ങളുടെ സൃഷ്ടി, സംരക്ഷണം, സംഹാരം, ബന്ധവിമോചനം എന്നീകൃത്യങ്ങൾക്ക് ദൈവവുമായി ബന്ധംതന്നെയില്ല. ഓരോ ജീവരാശിയും കർമ്മം അനുസരിച്ചുള്ള ഫലം അനുഭവിക്കുന്നു. അനുഭവിക്കപ്പെടുന്ന ഫലങ്ങൾ ജീവജാലങ്ങളുടേതാണു; ദൈവത്തിൻേറതല്ല. ജീവജാലങ്ങളുടെ ഒരൊററകർമ്മമെങ്കിലും ദൈവത്തെ ബാധിക്കുന്നില്ല. അതുകൊണ്ടാണ് നിഷ്കാമകർമ്മങ്ങൾ അനുഷ്ഠിക്കുവാൻ ആഗമങ്ങൾ വിധിക്കുന്നതു്.

സമസൃഷ്ടിസ്നേഹം.

സമത്വവീക്ഷണം അറിവിൻെറ ഉത്തമസാക്ഷ്യമാണ്. എല്ലാവസ്തുക്കളും പരസ്പരം ഐക്യപ്പെട്ടിരിക്കുന്നതായി അഭിജ്ഞന്മാർ കാണുന്നു. ഈ ഐക്യത്തെയാണ് സമത്വഭാവം. ഓരോവസ്തുക്കളിലും ബാഹ്യമായികാണപ്പെടുന്ന വ്യത്യസ്തഭാവങ്ങളെക്കുറിച്ചുള്ള അറിവില്ലായ്മയാണ് സമത്വവീക്ഷണമെന്ന് ഒരിക്കലും അർത്ഥമാകുന്നില്ല. ഈ വ്യത്യാസങ്ങൾ പ്രകൃത്യാ ഉള്ളതാണ്; അസ്ഥിരങ്ങളുമാണ്. എന്നാൽ അതുകൾ അനശ്വരജ്ഞാനസാഗരത്തിൽ പരസ്പരം ഐക്യപ്പെട്ടുവർത്തിക്കുന്ന ഓരോ വിഭാഗങ്ങളാണെന്ന് അഭിജ്ഞന്മാർ കാണുന്നു. ഈ ഐക്യത്തെ

തന്നെയാണ് സമത്വഭാവമായി വിവക്ഷിക്കപ്പെട്ടതാണും. ശബ്ദം, രുചി, ആകൃതി, മണം ഇതുകൾകൂടിയും ദൈവീക ശക്തിയായി ജ്ഞാനികൾ ദർശിക്കുന്നു ; അവർക്ക് അപ്രകാരം അനുഭവപ്പെടുകയും ചെയ്യുന്നു.

## ആശ്രമധർമ്മങ്ങൾ

ആശ്രമധർമ്മങ്ങൾ, സാമൂഹ്യമായി ജീവിക്കുവാൻ ആഗ്രഹിക്കുന്നവർക്ക് വിധിക്കപ്പെട്ടിട്ടുള്ള അനുഷ്ഠാനമാർഗ്ഗങ്ങളാണ്. എന്നാൽ, ആത്മാനുഭൂതിക്ക് പരിപാകത വന്നിട്ടുള്ള ഒരു ത്യാഗിക്കു—പ്രായവ്യത്യാസം, സ്ത്രീപുരുഷവ്യത്യാസം, ബ്രാഹ്മണാബ്രാഹ്മണവ്യത്യാസം ഇതൊന്നും ഗണ്യമല്ല—ഈ ആശ്രമവിധികൾ ബാധകമല്ലതാനും.

ആശ്രമവിധികളിൽ സൂചിപ്പിക്കുന്ന ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നീമൂന്നാശ്രമങ്ങൾ ലോകവ്യവഹാരങ്ങൾക്കായി നിശ്ചയിക്കപ്പെട്ടിട്ടുള്ളതും, ആത്മീകജ്ഞാനത്തിലേക്കുള്ള മാർഗ്ഗത്തിൽനിന്നു വ്യതിചലിക്കാത്തവയും വളരെ നിഷ്കർഷയോടെ ക്രമപ്പെടുത്തീട്ടുള്ളതുമാണ്.

നാലാമത്തെ ആശ്രമധർമ്മമായ സന്യാസം ലൌകികചേഷ്ടകളിൽനിന്ന് തീരെ അകന്നതാണ്. സന്യാസം എന്നുവെച്ചാൽ ഭിക്ഷാപാത്രം ഏന്തുന്നതല്ല, ശിരസ്സ് മുണ്ഡനം ചെയ്യുന്നതല്ല, കാവിവസ്ത്രം ധരിക്കുന്നതുമല്ല. നേരെ മറിച്ച്, ആത്മസംശോധനാവൃത്തിയാണ്.

വിദ്യാഭ്യാസംകൊണ്ടും ഇന്ദ്രിയനിഗ്രഹംകൊണ്ടും പരിശുദ്ധനായ ഒരു ബ്രഹ്മചാരി, സമുദായത്തേയും പൊതുജനങ്ങളേയും ധർമ്മബുദ്ധ്യാ സേവനംചെയ്യാൻ ഗൃഹസ്ഥാശ്രമം സ്വീകരിക്കുന്നു. ഗൃഹസ്ഥാശ്രമധർമ്മം നിർവ്വിഘ്നം അനുഷ്ഠിച്ചതിന്റെ ശേഷം, മനസ്സും ബുദ്ധിയും ബാഹ്യവൃത്തികളിൽനിന്നു പിൻവലിച്ചു ഏകാഗ്രമായിത്തീരുവാൻ തപസ്സുചെയ്യുന്നതിന്നുവേണ്ടി മൂന്നാമത്തെ ആശ്രമധർമ്മമായ വാനപ്രസ്ഥം അവലംബിക്കുന്നു. ഈ ആശ്രമവിധി, യഥായോഗ്യം അനുഷ്ഠിച്ച് മനഃശുദ്ധിയും പക്വവും കൈവരുമ്പോൾ, നാലാമത്തെ ആശ്രമമായ സന്യാസത്തിലേക്ക് സ്വമേധയാ നയിക്കപ്പെടുന്നതാണ്.

പൊതുസേവനം.

ഒരു വ്യക്തി, മനുഷ്യസമുദായത്തിന്റെ ഒരു അവയവമാകുന്നു. അഥവാ, സമുദായം അനേകം വ്യക്തികളുടെ സംഘടനയാകുന്ന ഒരു ശരീരമാകുന്നു. ശരീരത്തിന്റെ ഓരോ അവയവവും അന്യോന്യം സഹായിക്കുന്നതുപോലെ മനസാ, വാചാ, കർമ്മണാ മനുഷ്യർ പരസ്പരം സഹായിച്ചും സഹകരിച്ചും ജീവിക്കേണ്ടതാണ്.

ഒരു വ്യക്തി ബാഹ്യാഭ്യന്തരമായി അഭിവൃദ്ധിപ്പെടുവാൻ 'ശാന്തി' എന്ന ഗുണം വളരെ ആവശ്യമാണ്. അതോടുകൂടി, സേവനത്തിന്നു തക്ക ധാർമ്മികശക്തിയും സംഭരിക്കേണ്ടതാണ്. ധാർമ്മികശക്തിയാൽ സമുദായത്തെ ഉയർത്തി സമുദായത്തിൽ ശാന്തി വളർത്തുന്നതുതന്നെയാണ് പരമകാര്യമായ ധർമ്മം.

നിഷ്കളങ്കമായ സമത്വഭാവവും സാത്ത്വികമായ സഹോദരപ്രണയവുമാണ് മനുഷ്യസമുദായത്തിന്റെ യഥാൎത്ഥമായ പ്രാപ്യസ്ഥാനം. ആ ഉന്നതസ്ഥാനം പ്രാപിച്ചാൽ, ഭൂമി ശാന്തിയുടെ വിഹാരരംഗവും, മനുഷ്യസമുദായം സഹോദരപ്രണയത്തിന്റെ ഏക കുഡുംബവുമായി തീരുന്നതാണ്.

---

നാലാംഭാഗം.

# ശ്രീരമണാശ്രമം

ഒരു ലഘു വിവരണം.

# ശ്രീരമണാശ്രമം.

## ഒരു ലഘുവിവരണം.

വിദിതസമസ്തേഹരാജ്യലക്ഷ്മീ-
സദനമിതാർക്കും തറവാടല്ലോ.

മഹാകവി കുമാരനാശാൻ.

"മഹാഋഷി" അഥവാ മഹർഷി എന്നുള്ള പദങ്ങൾ, നാശരഹിതമായ സത്യത്തെ അഭിമുഖദർശനം ചെയ്യുന്ന തപോനിധികളെക്കുറിച്ചു വളരെ പുരാതനം മുതല്ക്കേ ഇന്ത്യയിൽ ഉപയോഗിച്ചുവരുന്ന പേരുകളാണ്. ഈ അർത്ഥഗർഭമായ പേരിൽത്തന്നെയാണ്, ശ്രീരമണമഹർഷികൾ അറിയപ്പെട്ടുവരുന്നതു്.

1937ൽ ജനിവയിൽ സമ്മേളിച്ച വേദാന്തമഹായോഗത്തിൽ, ഫ്രഞ്ച് തത്വജ്ഞാനിയായ എം. ജീൻ ഹെർബെർട്ട് അവർകൾ, ശ്രീമഹർഷികളെക്കുറിച്ചു ഇങ്ങിനെ ബ്രോഡ്കാസ്റ്റ് (വിദൂരഭാഷിണി) പ്രസംഗം ആരംഭിച്ചു. അദ്ദേഹം തുടർന്നു പറയുന്നു :—

"അരുണാചലം മലയിലുള്ള ഗുഹകളിലാണ് ജീവിതത്തിലെ ഭൂരിഭാഗവും ശ്രീമഹർഷികൾ കഴിച്ചുകൂട്ടിയതു്. ഇപ്പോൾ മലയുടെ താഴ്വരയിൽ ഭക്തജനങ്ങൾ നിർമ്മിച്ച ഒരു വലിയ ശാലയിൽ ശ്രീമഹർഷികൾ വിശ്രമിച്ചുവരുന്നു.

"ശ്രീമഹർഷികളെ സന്ദർശിക്കുവാൻ യാതൊരു ചട്ടങ്ങളും ആവശ്യമില്ല. ആശ്രമത്തിനു ചുററും വേലികെട്ടി

പ്പെട്ടതു ജനപ്രവേശം തടഞ്ഞിട്ടില്ല. ഒരു ഭൃത്യനും സന്ദർശകന്മാരുടെ പ്രവേശനം തടയുകയുമില്ല. ആർക്കെങ്കിലും അഹോരാത്രം ഏതു സന്ദർഭത്തിലും ആശ്രമത്തിൽ സ്വാതന്ത്ര്യമായ പ്രവേശം തന്നെയുണ്ടു്.

“ആശ്രമത്തിലെ ആ ശാലയിൽ ഒരു മൂലയിലായി പടുത്തിട്ടുള്ള ഒരു ഉയൎന്ന തറയിൽ ശ്രീമഹർഷികൾ ഇരിക്കുന്നു. ഉദ്ദേശം അറുപതു് വയസ്സായിരിക്കും. രോമങ്ങൾ നരച്ചിരിക്കുന്നു, ശിരസ്സ് മുണ്ഡനം ചെയ്തിരിക്കുന്നു. ധരിച്ചിരിക്കുന്ന വസ്ത്രം ഒരു കൌപീനം മാത്രമാണു്. പ്രഥമവീക്ഷണത്തിൽ, ഒരു സാധാരണ മനുഷ്യനിൽനിന്നു് വേർതിരിച്ചറിയത്തക്ക ഒരു പ്രത്യേകതയും ശ്രീമഹർഷിയിൽ കാണപ്പെടുന്നതല്ല. എന്നാൽ, ഹാളിൽ ഇരുന്നു് അല്പനിമിഷങ്ങൾ കഴിയുമ്പോൾ ബാഹ്യവീക്ഷണങ്ങൾ അന്തർമ്മുഖമാകുന്നതായും അനന്യലഭ്യമായ ഒരു പരിസരശക്തിമാഹാത്മ്യം സ്വയം ആസ്വദിക്കുന്നതായും നമുക്കു് അനുഭവപ്പെടുന്നതാണു്.

“ജീവിതത്തിലെ ക്ലേശനിരകൾക്കു നിവാരണംതേടിയും ആത്മികസംഗതികളിൽ സംശയങ്ങൾ തിരുത്തുവാൻ ആഗ്രഹിച്ചും, ആത്മസംസ്കാരോപദേശങ്ങൾ സ്വീകരിക്കുവാൻ നിശ്ചയിച്ചും വിവിധപ്രശ്നങ്ങളോടുകൂടി വരുന്ന ജനങ്ങൾ ശ്രീമഹർഷികളെ ശരണപ്പെടുന്നു. അനിർവ്വചനീയമായ ശാന്തിയിൽ ലയിച്ചു, അന്തർമ്മുഖമായി പരിശോധിച്ചു, പ്രശ്നങ്ങൾക്കു വിശദവും സുനിശ്ചിതവുമായ സമാധാനം സ്വയം ഗ്രഹിച്ചു അക്ഷോഭ്യമായ അന്തരംഗത്തോടുകൂടി

ശരണാഗതന്മാർ ആശ്രമം വിടുകയും ചെയ്യുന്നു. നിങ്ങൾ ചോദിക്കുമായിരിക്കാം, ഇവയ്ക്കെല്ലാം സമാധാനം നൽകുവാൻ ഏതു മാർഗ്ഗം ശ്രീമഹർഷികൾ സ്വീകരിച്ചുവെന്ന്. ഈ ചോദ്യം, സമാധാനം നൽകുവാൻ വളരെ പ്രയാസപ്പെട്ടിയതാണെന്ന് ഞാൻ സമ്മതിക്കുന്നു.

"സത്യത്തെ—ദൈവത്തെ—സദാ ദർശിച്ചുകൊണ്ടിരിക്കുന്ന ശ്രീമഹർഷികൾ, സത്യത്തിൻെറ അന്യൂനചൈതന്യത്തെ ചുററും വീശുകയോ, അല്ലെങ്കിൽ, ആ ചൈതന്യം അന്യൂനശക്തിയോടുകൂടി സ്വയം പ്രസരിക്കുകയോ ചെയ്യുന്നു. ഈ അഭൌമികപ്രകാശത്തിൽ സംശയഗ്രസ്തന്മാരുടെ ചോദ്യങ്ങൾക്ക് സമാധാനം തെളിഞ്ഞുകാണുന്നു. ഇങ്ങിനെയാണ, ശാസ്ത്രീയവീക്ഷണത്തിൽനിന്നകന്നുനില്ക്കുന്ന ശുദ്ധമനസ്കരായ ചില സ്വഹൃത്തുക്കൾ പ്രസ്തുതചോദ്യത്തിനു നല്കുന്ന സമാധാനം. ഒരു സംഗതിനിശ്ചയം. പാശ്ചാത്യന്മാരായ നമ്മുടെ ഗവേഷണങ്ങൾക്ക് ഇതിൻെറ കാരണം കണ്ടുപിടിക്കുവാൻ സാധിക്കുകയില്ല. ഇല്ല; സാധിക്കുകയില്ലതന്നെ.

"ശ്രീമഹർഷികളുടെ പ്രകാശവും ശാന്തവുമായ നേതൃത്വത്തിൽ, ഓരോരുത്തരും നിസ്തുലമായ മാധുര്യം നുകരുന്ന ആ പരിസരം—ശിഷ്യന്മാരോടും അതിഥികളോടും ഒന്നിച്ച് 'ഗുരുലഘുഭേദം' കൂടാതെ ആ മഹാത്മാവ് ഭക്ഷണംകഴിക്കുന്ന പ്രസന്നസുന്ദരമായ ആ സമതപരംഗം—എല്ലാവക്കും ആ മഹാജ്ഞാനിയെ ഏതുസമയവും ദർശിക്കുവാ

ന്നം സംസാരിക്കുവാനും സാധിക്കുമാറ് സ്വാതന്ത്ര്യവും ഐക്യവും സമ്മേളിക്കുന്ന ആ പരിശുദ്ധസ്തോത്രം—പുരാതന ഹൈന്ദവചരിത്രങ്ങൾ നിസ്സംശയം രേഖപ്പെടുത്തുന്ന. സാക്ഷാൽ ആത്മസംസ്കാരത്തിന്റെ ഉത്തേജകമാതൃകയാണെന്ന് ഞാൻ നിസ്സംശയം പറഞ്ഞുകൊള്ളുന്നു.”

---

Printed at The Scholar Press, Palghat.